ഭർതൃഹരി വിരചിതം

# നീതിശതകം



(വ്യാഖ്യാതാ: എം. ആർ. നാരായണപിള്ള)

# ഉള്ളടക്കം

# ആമുഖം

ഭർതൃഹരിയുടെ സുഭാഷിതങ്ങളിൽ ഒരെണ്ണമെങ്കിലും കേൾക്കാത്തവർ വളരെച്ചുരുക്കമാണ്. എത്രയോ നൂറ്റാണ്ടുകളായി ഭാരതീയരുടെ സാഹിത്യജീവിതത്തിലും ദൈനന്ദിനജീവിതത്തിലും ഭർതൃഹരിയുടെ കൃതികൾ ഗണ്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. "വിദ്യാധനം സർവ്വധനാത് പ്രധാനം" എന്ന സുഭാഷിതശകലം ഭർതൃഹരിയുടേതാണെന്ന വാസ്തവം പലർക്കും അറിയില്ലെങ്കിലും എല്ലാ മലയാളികൾക്കും ഹൃദിസ്ഥമാണീ വരികൾ. ശൃംഗാരം, നീതി, വൈരാഗ്യം എന്നീ മൂന്നു വിഷയങ്ങളെ അധികരിച്ചാണ് ഭർതൃഹരി ശതകങ്ങൾ രചിച്ചിട്ടുള്ളത്.

**ഭർതൃഹരി:** വരരുചിയുടെയും വിക്രമാദിത്യന്റെയും സഹോദരനായിരുന്നു ഭർതൃഹരി എന്നാണ് ഐതിഹ്യങ്ങൾ വർണ്ണിക്കുന്നത്. അദ്ദേഹം കാളിദാസന്റെ സമകാലീനനായിരുന്നു എന്നും അല്ലെന്നും രണ്ടഭിപ്രായമുണ്ട്. എന്തായാലും അദ്ദേഹത്തിന്റെ കാലഘട്ടം ഏറ്റവും കുറഞ്ഞത് 1500 വർഷം മുമ്പായിരുന്നു എന്നാണ് സംസ്കൃതസാഹിത്യചരിത്രപണ്ഡിതന്മാരിൽ അധികം പേരും പ്രസ്താവിക്കുന്നത്. ശൃംഗാരശതകം, നീതിശതകം, വൈരാഗ്യശതകം എന്നിവയ്ക്കു പുറമേ "വാക്യപദീയം" എന്ന അതിബൃഹത്തായ വ്യാകരണഗ്രന്ഥം കൂടി അദ്ദേഹം രചിച്ചു എന്നും വിശ്വസിക്കപ്പെടുന്നു.

**എന്താണ് നീതി:** സംസ്കൃതസാഹിത്യത്തിലെ നീതി എന്ന ശബ്ദത്തെ "ശരിയായ നടപ്പ്" എന്നു വേണമെങ്കിൽ മലയാളത്തിൽ പരിഭാഷപ്പെടുത്താം. ഒരു സാഹചര്യത്തിൽ ഒരു വ്യക്തി മറ്റൊരാളോട് എങ്ങനെ പെരുമാറണം എന്നതിനെ അനുശാസിക്കുന്ന ശാസ്ത്രമാണ് നീതിശാസ്ത്രം. ഒരു തരത്തിൽ ഇതിനെ “ജീവനകല” എന്നു വേണമെങ്കിൽ വിശേഷിപ്പിക്കാം.

**നീതിശതകം:** ബൃഹസ്പതി നീതിശാസ്ത്രം, ശുക്രനീതി, ചാണക്യനീതിശാസ്ത്രം, പഞ്ചതന്ത്രം, ഹിതോപദേശം, ശാർങ്ഗധരപദ്ധതി എന്നിങ്ങനെ ഭർതൃഹരിക്കു മുമ്പും പിമ്പുമായി നിരവധി നീതിശാസ്ത്രഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ രചിക്കപ്പെട്ടിട്ടുണ്ട്. എന്നാലും ഭർതൃഹരിയുടെ നീതിശ്ലോകങ്ങൾ ജനങ്ങളുടെയിടയിൽ വളരെയധികം പ്രചരിക്കു

കയും ജനപ്രിയത നേടുകയും ചെയ്തിട്ടുണ്ടെന്നുള്ള കാര്യം സ്മരണീയ മാണ്.

മൂർഖൻ, വിദ്വാൻ, ശൗര്യം, സമ്പത്ത്, ദുർജ്ജനം എന്നിങ്ങനെ പത്തു വിഷയങ്ങളെക്കുറിച്ചുള്ള പത്തു ശ്ലോകങ്ങൾ വീതമുള്ള അദ്ധ്യായങ്ങളാണ് ഇതിലുള്ളത്. ശൂരന്മാരും അഭിമാനികളെയും വർണ്ണിക്കുന്ന സന്ദർഭത്തി ലുള്ള ഒരു സുഭാഷിതത്തിൽ ഇപ്രകാരം പറയുന്നു

**കുസുമസ്തബകസ്യേവ ദ്വേ ഗതീഹ മനസ്വിനഃ**
**മൂർദ്ധ്നി വാ സർവ്വലോകസ്യ ശീര്യതേ വന ഏവ വാ 25**

മാനമുള്ള ആളുകൾക്കു പൂങ്കുലയ്ക്കെന്നപോലെ രണ്ടു ഗതികൾ ഭവിക്കുന്നു. ഒന്നുകിൽ അത് സർവ്വജനങ്ങളുടേയും ശിരസ്സിൽ ശോഭിക്കും അല്ലെങ്കിൽ ദൂരെ വനത്തിൽക്കിടന്ന് വാടിക്കൊഴിഞ്ഞു പോകും. അതു പോലെ മാനികൾ സ്വദേശത്ത് ജനങ്ങളുടെയെല്ലാം ആരാധനാപാത്രമായി കഴിയുകയോ അല്ലെങ്കിൽ കാട്ടിൽപ്പോയി ഏകാകിയായി തപസ്സുചെയ്തു ജീവിക്കുകയോ ചെയ്യും.

ഇതിനിടയിൽ നർമ്മരസം തുളുമ്പുന്ന ചില സുഭാഷിതങ്ങളും അങ്ങിങ്ങായി കാണാം. ഇതിനുദാഹരണമായി ഒരു സുഭാഷിതം താഴെ ചേർക്കുന്നു.

**ഖല്വാടോ ദിവസേശ്വരസ്യ കിരണൈഃ സന്താപിതേ മസ്തകേ**
**വാഞ്ഛന്ദേശമനാതപം വിധിവശാത്താലസ്യ മൂലം ഗതഃ**
**തത്രാപ്യസ്യ മഹാഫലേന പതതാ ഭഗ്നം സശബ്ദം ശിരഃ**
**പ്രായോ ഗച്ഛതി യത്ര ദൈവഹതകസ്തത്രൈവ യാന്ത്യാപദഃ 84**

"കഷണ്ടിത്തലയന്റെ ശിരസ്സ് സൂര്യരശ്മിതട്ടി ചൂടുപിടിച്ചപ്പോൾ വെയിലില്ലാത്ത സ്ഥലത്തു ചെന്നെത്തുന്നതിനുള്ള ആഗ്രഹത്തോടുകൂടി വിധിവശാൽ വളരെവേഗത്തിൽ നടന്നിട്ട് ഒരു കരിമ്പനയുടെ ചുവട്ടിൽ ചെന്നുചേർന്നു. അപ്പോഴോ, ആ കരിമ്പനയുടെ പഴുത്തതായ വലിയ കായ് ഊക്കോടുകൂടി തലയിൽ വന്നുവീണു തല പിളർന്നുപോയി. ദൈവത്താൽ (വിധിയാൽ) വെറുക്കപ്പെട്ട ഭാഗ്യദോഷി എവിടെപ്പോയാലും ആപത്തു കളും അവനോടുകൂടിത്തന്നെ ചെന്നെത്തുന്നുണ്ട്."

"പാപി ചെന്നിടം പാതാളം" എന്ന പഴഞ്ചൊല്ലിനെയാണ് ഈ സുഭാഷിതം ഓർമ്മിപ്പിക്കുന്നത്.

തന്റെ ചുറ്റുപാടുമുള്ള ലോകത്തിൽ നടക്കുന്നതിനെയെല്ലാം അതി സൂക്ഷ്മമായി ഭർതൃഹരി നിരീക്ഷണവിധേയമാക്കിയിരുന്നു എന്ന് അദ്ദേഹ ത്തിന്റെ കൃതികൾ ശ്രദ്ധിച്ചുവായിക്കുന്നവർക്കു മനസ്സിലാക്കാം. ഇതിനുദാ ഹരണമായി മനുഷ്യജീവിതത്തിൽ വിധിയുടെ പ്രാധാന്യത്തിനെക്കുറിച്ചു വർണ്ണിക്കുവാനായി ഭർതൃഹരി രചിച്ച ഒരു രസകരമായ സുഭാഷിതം നോക്കുക –

**ഭഗ്നാശസ്യ കരണ്ഡപിണ്ഡിതതനോർ മ്ലാനേന്ദ്രിയസ്യ ക്ഷുധാ**
**കൃത്വാഖുർ വിവരം സ്വയം നിപതിതോ നക്തം മുഖേ ഭോഗിനഃ**
**തൃപ്തസ്തത്പിശിതേന സത്വരമസൗ തേനൈവ യാതഃ പഥാ**
**സ്വസ്ഥാസ്തിഷ്ഠത ദൈവമേവ ഹി നൃണാം വൃദ്ധൗ ക്ഷയേ കാരണം 82**

"മരം കൊണ്ടുണ്ടാക്കിയ ഒരു പെട്ടി കണ്ടിട്ട് എലി വളരെപ്രയത്നിച്ച് അതിൽ ഒരു ദ്വാരമുണ്ടാക്കി അതിനകത്തു കയറി. ആ പെട്ടിയിൽ ബന്ധന സ്ഥനായിക്കിടന്ന ഒരു പാമ്പിന്റെ വായിലാണ് എലി ചെന്നുപെട്ടത്. ആ പാമ്പാകട്ടെ കുറേ ദിവസങ്ങളായി ഭക്ഷിക്കുവാനൊന്നു മില്ലാതെ വിശന്നു പൊരിഞ്ഞിരിക്കുകയായിരുന്നു. പാമ്പ് ഉടൻതന്നെ എലിയെത്തിന്നു വിശപ്പ ടക്കി എലി കഷ്ടപ്പെട്ടുണ്ടാക്കിയ ദ്വാരത്തിലൂടെ പുറത്തുകടന്നു സ്വതന്ത്രനാ കുകയും ചെയ്തു."

മനുഷ്യന്റെ സുഖദുഃഖങ്ങളും, മാനാപമാനങ്ങളും, ജയാപജയങ്ങളു മെല്ലാം വിധിയുടെ ചേഷ്ടിതങ്ങളെന്നാണ് ഭർതൃഹരി ഇതിലൂടെ വ്യക്തമാ ക്കുന്നത്.

ഭർതൃഹരി നീതിശതകം ഇബുക്ക്: പ്രാചീനവും ജനപ്രിയവുമായ എല്ലാ ഗ്രന്ഥങ്ങളെയും പോലെ ഭർതൃഹരിയുടെ ശതകങ്ങൾക്ക് ഇന്ന് ലഭ്യ മായിരിക്കുന്ന പാഠഭേദങ്ങൾ നിരവധിയാണ്. അതിൽ 1914–ൽ മുംബയിലെ നിർണ്ണയസാഗർ പ്രസ്സിൽ നിന്നു പ്രസിദ്ധീകരിച്ച ഭർതൃഹരി ശതകത്രയം എന്ന പതിപ്പിൽ കാണുന്ന അതേ ക്രമത്തിലാണ് ഈ ഇബുക്കിൽ ശ്ലോകങ്ങൾ നല്കിയിരിക്കുന്നത്. 1925–ൽ പ്രസിദ്ധീകരിക്കപ്പെട്ട ശ്രീ. എം. ആർ. നാരായണപ്പിള്ളയുടെ പരിഭാഷയാണ് ഈ ഇബുക്കിൽ ഉൾപ്പെടുത്തി

യിരിക്കുന്നത്. കാലാനുസൃതമായി അതിലെ ഭാഷയിൽ അവിടവിടെ ചില മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്.

ഭർതൃഹരിയുടെ സുഭാഷിതങ്ങൾ മൂന്നും ടൈപ്പുചെയ്ത് ഈ ബ്ലോഗിൽ പ്രസിദ്ധീകരിക്കുവാനായി അയച്ചു തന്നത് എന്റെ സുഹൃത്തും ഈ ബ്ലോഗിലെ സന്ദർശകർക്കെല്ലാം പരിചിതനുമായ രാമചന്ദ്രൻ (രാമു വേദാന്ത) ആണ്. അദ്ദേഹം ഇതിനകം മലയാളികൾക്ക് നാരായണീയം, ദേവിമാഹാത്മ്യം, ശിവാനന്ദലഹരി മുതലായ നിരവധി ആധ്യാത്മിക കൃതികളുടെ ഇബുക്കുകൾ സമ്മാനിച്ചിട്ടുണ്ട്. ഭർതൃഹരി ശതകങ്ങൾ ഡിജിറ്റൈസ് ചെയ്തതിന് രാമുവിനോട് നാമെല്ലാം എന്നെന്നും കടപ്പെട്ടിരിക്കും.

# ഭർതൃഹരിയുടെ പുരാവൃത്തം

പുരാതനകാലത്ത് മഹാന്മാരിൽവച്ച് അഗ്രഗണ്യനും, വിദ്യാഭ്യാസം കൊണ്ട് സുപ്രസിദ്ധനും സദ്വൃത്തികൾക്ക് ഉത്തമോദാഹരണവും ആയി പ്രശോഭിച്ചിരുന്നയാളുമായ ഗോവിന്ദസ്വാമി എന്നു പേരോടുകൂടിയ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. വിദ്വത്തത്തിലാണെങ്കിൽ അദ്ദേഹം ഇനി പഠിക്കേണ്ടതായ ഗ്രന്ഥങ്ങൾ ഒന്നും തന്നെയില്ല. അദ്ദേഹം വിവിധ വിഷയ ങ്ങളിലും അറിയപ്പെട്ട കാലം മുതൽ അതുവരെ ഉണ്ടായിട്ടുള്ള എല്ലാവക ഗ്രന്ഥങ്ങളും വായിച്ചു ഹൃദിസ്ഥിതമാക്കിക്കഴിഞ്ഞിരുന്നു. എന്നാൽ പഠിത്ത ത്തിലുള്ള ആസക്തി വർദ്ധിച്ചുവന്നതോടുകൂടി അദ്ദേഹത്തിനു വീണ്ടും വീണ്ടും പഠിക്കണമെന്ന് ആശയും ഉണ്ടായിക്കൊണ്ടിരുന്നു. പഠിത്തത്തിലേ യ്ക്കു വേണ്ടി അദ്ദേഹം ബ്രഹ്മചര്യവൃതത്തെ ശരിക്കനുഷ്ഠിച്ചുവന്നു. ഓരോ വിദ്യകൾ അഭ്യസിക്കുവാൻ ഓരോ ഗുരുനാഥന്മാരുടെ സമീപത്തുചെന്നാൽ അവർക്കറിയാവുന്നിടത്തോളമുള്ള എല്ലാ വിദ്യകളും വശമാക്കിയശേഷമ ല്ലാതെ ഗോവിന്ദസ്വാമി അവിടെനിന്നും പിരിഞ്ഞുപോകുന്ന പതിവുണ്ടായി രുന്നില്ല. ഇങ്ങനെ അദ്ദേഹം ഓരോരോ ഗുരുനാഥന്മാരേയും അന്വേഷിച്ചു പിടിച്ചു പഠിച്ച്, ഒടുവിൽ അന്വേഷണത്തിൽ ഗുരുക്കന്മാരാരും ബാക്കിയി ല്ലെന്നായി. എന്നാൽ ഇത്രയുംകൊണ്ട് അദ്ദേഹത്തിന്റെ വിചാരം തന്റെ വിദ്യ പൂർത്തിയായിട്ടില്ലെന്നായിരുന്നു. അതുകൊണ്ടുതന്നെ മുഴുവൻ വിദ്യ യും അഭ്യസിപ്പിക്കുന്നതിലേക്കു പര്യാപ്തനായ ഒരു ഗുരു ആരാണെന്ന് അദ്ദേഹം ആലോചിച്ചുതുടങ്ങി. ദീർഘകാലം ആലോചിച്ചിട്ടും ഫലമുണ്ടാ കായ്കയാൽ ഒടുവിൽ ഗുരുവിനെ അന്വേഷിച്ചു കൊണ്ടു സഞ്ചാരം തുടങ്ങി.

തദുദ്ദേശലബ്ധിക്കായി ഗോവിന്ദസ്വാമി പലേ ദിക്കുകളിലും സഞ്ചരി ച്ചു. ഇങ്ങനെയിരിക്കെ അദ്ദേഹം ഒരിക്കൽ ഒരു കാട്ടിൽക്കുടി യാത്രപൊയ് ക്കൊണ്ടിരുന്നു. ആ വഴി ഏതാനും മൈൽ അകലം ചെന്നപ്പോൾ ഒരു അരയാലിൻ ചുവട്ടിൽ ഒരു ബ്രഹ്മരാക്ഷസൻ ഇരിക്കുന്നതിനെ ഗോവിന്ദ സ്വാമി കണ്ടു. മനുഷ്യസഞ്ചാരമേ ഇല്ലാത്ത ആ ഘോരവനത്തിൽ ഇങ്ങനെ ഒരു ആളിനെ കണ്ടുകിട്ടിയപ്പോൾ ഗോവിന്ദസ്വാമി വളരെ സന്തോഷ ത്തോടുകൂടി അദ്ദേഹത്തിന്റെ സമീപത്തു ചെന്നുചേർന്നു. അവർ ഇരുവരും തമ്മിൽ കണ്ടുമുട്ടിയ ഉടൻതന്നെ പരസ്പരം വിവരങ്ങൾ ചോദിച്ചറിഞ്ഞു.

കാട്ടിൽ ഇരുന്ന ആ ബ്രഹ്മരാക്ഷസൻ ഒരു മഹാപണ്ഡിതനായിരുന്നു. അദ്ദേഹത്തിനു വശമില്ലാത്തതായ വിദ്യകൾ ഒന്നും തന്നെ ശേഷിച്ചിട്ടുണ്ടായിരുന്നില്ല. എന്നാൽ താൻ പഠിച്ച വിദ്യകളെ ഒന്നിനേയും അന്യരെ പഠിപ്പിക്കുകയില്ല എന്നുള്ള നിർബ്ബന്ധവ്രതക്കാരനായിരുന്നു അദ്ദേഹം. തന്നിമിത്തം ഒരു മഹാബ്രാഹ്മണൻ അദ്ദേഹത്തെ 'നീ ബ്രഹ്മരാക്ഷസനായിപ്പോകട്ടെ' എന്നു ശപിക്കുകയും ഏതു കാലത്തെങ്കിലും നീ പഠിച്ചിട്ടുള്ള വിദ്യകളെ മറ്റാരെയെങ്കിലും പഠിപ്പിക്കുന്നകാലത്തു നിനക്കു ശാപമോക്ഷമുണ്ടാകുന്നതാണെന്ന്, അനുഗ്രഹിക്കുകയും ചെയ്തു. അന്നു മുതൽക്കു അയാൾ ബ്രഹ്മരാക്ഷസനായിട്ടു മേൽപ്പറഞ്ഞ കാട്ടിൽ വന്നു വസിച്ചു വരികയായിരുന്നു. തന്റെ ശാപമോക്ഷത്തിലേയ്ക്കുവേണ്ടി താൻ ഗ്രഹിച്ചിരിപ്പുള്ള വിദ്യകൾ ആരെയെങ്കിലും പഠിപ്പിക്കണമെന്നും അതിലേക്ക് ഒരാളിനെ കിട്ടുമോ എന്നും നോക്കിക്കൊണ്ടു ഇരിക്കുമ്പോഴാണ് ഗോവിന്ദസ്വാമി അവിടെ ചെന്നുചേർന്നത്. ഗോവിന്ദസ്വാമിയുടെ യാത്രോദ്ദേശം ഇന്നതാണെന്ന് ഒന്നാമതായുള്ള സംഭാഷണത്തിൽനിന്നു തന്നെ അദ്ദേഹം ഗ്രഹിച്ചിരുന്നതിനാൽ അദ്ദേഹത്തിനു തന്റെ ഇംഗിതം പൂർത്തികരിച്ച പോലെ ആയിത്തീർന്നു. അതിൻപ്രകാരം ഗോവിന്ദസ്വാമി അദ്ദേഹത്തിൽ നിന്നും സകല വിദ്യകളും അഭ്യസിക്കാനാരംഭിച്ചു.

അവർ അധിവസിച്ചിരുന്ന വനം ഫലമൂലാദികളോ ശുദ്ധജലം പോലുമോ കിട്ടാത്ത സ്ഥലമായിരുന്നു. അതിനാൽ ഗോവിന്ദസ്വാമിക്കു അവിടെ കഴിച്ചുകൂട്ടുന്ന കാര്യം വളരെ പ്രയാസമായിതോന്നി. എന്നാൽ വിശപ്പോ ദാഹമോ ഉണ്ടാകതെ ഇരിക്കുന്നതിലേക്കായി ബ്രഹ്മരാക്ഷസൻ ഗോവിന്ദസ്വാമിക്കു ഏതോ ഒരു സിദ്ധൗഷധംകൊടുത്തു. ആ ഔഷധത്തെ ശരീരത്തിൽ ധരിച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം വിശപ്പിനേയും ദാഹത്തേയും ഭയപ്പെടേണ്ടതില്ലെന്നും, എന്നാൽ ജലത്തിൽ ഇറങ്ങിപ്പോയെങ്കിൽ ഈ ഔഷധത്തിനുള്ള ശക്തിയെല്ലാം നശിക്കുകയും അതിന്റെ ഉപയോഗം കൊണ്ടു എത്രകാലം ഭക്ഷണംകൂടാതെ ഇരുന്നിരുന്നുവോ അത്രയും കാലത്തേക്കുള്ള ക്ഷീണം മുഴുവൻ ഒന്നായി നേരിടുന്നതാണെന്നും അതുകൊണ്ട് അതിനേയും ധരിച്ചുകൊണ്ട് ജലത്തിൽ ഇറങ്ങിക്കൂടെന്നും അദ്ദേഹം ഗോവിന്ദസ്വാമിയെ ഉപദേശിച്ചു. ഗോവിന്ദസ്വാമി അതേപ്രകാരം തന്നെ ആചരിച്ച് ഗുരുവിൽ നിന്നും ഓരോരോ വിദ്യകളെ പഠിച്ചുതുടങ്ങി.

പഠിക്കാനുള്ള വിഷയങ്ങളെ ഓരോന്നോരോന്നായി ബ്രഹ്മരാക്ഷസൻ അരയാൽ വൃക്ഷത്തിന്റെ ശിഖരത്തിൽ ഇരുന്നു കൊണ്ട് ഓരോ ഇലകൾ പറിച്ച് അതിൽ എഴുതി കീഴ്പോട്ടിട്ടുകൊടുക്കുകയും ഗോവിന്ദസ്വാമി അതിനെ എടുത്തുവായിച്ചു പഠിക്കുകയും സംശയമുള്ളതുകളെ അപ്പോഴപ്പോൾ ചോദിച്ചു നിവൃത്തിക്കുകയും ചെയ്തുവന്നു. ഇപ്രകാരം കുറഞ്ഞൊരു കാലങ്ങൾകൊണ്ടു അദ്ദേഹം എല്ലാവിദ്യകളേയും പൂർത്തിയായി അഭ്യസിച്ചുതീർത്തു. അനന്തരം ഗുരുവിനെ അഭിവന്ദിച്ച് വേണ്ട അനുഗ്രഹങ്ങളും വാങ്ങി സന്തോഷചിത്തനായി മടങ്ങിപ്പോകുകയും ചെയ്തു. അതോടുകൂടിതന്നെ ശാപഗ്രസ്തനായി സ്ഥിതിചെയ്തിരുന്ന ഗുരുവും തന്റെ ശാപമൊക്കെ നീങ്ങി മുൻപിലത്തെപ്പോലെ ബ്രാഹ്മണനായിത്തീർന്ന് തന്റെ ഗൃഹത്തിലേക്കു പുറപ്പെട്ടു.

ഗോവിന്ദസ്വാമി പുറപ്പെട്ട് അനേകം സ്ഥലങ്ങളിലെല്ലാം ചുറ്റിത്തിരിഞ്ഞശേഷം ഒടുവിൽ സുപ്രസിദ്ധമായ ഉജ്ജയിനീ പട്ടണത്തിൽ ചെന്നുചേർന്നു. അക്കാലത്തു ഉജ്ജയിനിയെ ഭരിച്ചിരുന്ന രാജാവിനു പുത്രസന്താനമുണ്ടായിരുന്നില്ല. ഒരു പുത്രി മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ രാജാവ് അവളെ വളരെ സ്നേഹത്തോടുകൂടി വളർത്തിവരികയുമായിരുന്നു. ഗോവിന്ദസ്വാമി ഉജ്ജയിനിയിൽ എത്തി അങ്ങിങ്ങു സഞ്ചരിച്ചുകൊണ്ടിരിക്കെ, യാദൃശ്ചികമായി ഒരു നദീതീരത്തിൽ ചെന്നു ചേർന്നു. അതേയവസരത്തിൽതന്നെ ഒരു സ്ത്രീയും ആ നദിയിൽ കുളിക്കുന്നതിലേക്കായി തന്റെ സഖീജനങ്ങളുമൊന്നിച്ചു വന്നെത്തി. അവളെ അദ്ദേഹം ശ്രദ്ധിച്ചതേയില്ല. സ്ത്രീയും പരിജനങ്ങളും നദിക്കരയിൽ വന്നെത്തിയ ഉടനേതന്നെ ഗോവിന്ദസ്വാമിയെ കാണുകയും സ്ത്രീവൃന്ദത്തിലെ നായികയുടെ ശ്രദ്ധ അയാളുടെ സൗന്ദര്യാതിരേകത്താൽ ദൃഢമായി ബന്ധിക്കുകയും ചെയ്തു. ചുരുക്കത്തിൽ ഗോവിന്ദസ്വാമിയുടെ ആകാരസൗഷ്ഠവം, വിദ്യ, വിനയം ആദിയായ ഉത്തമ ഗുണങ്ങളെല്ലാം ഒരു നോട്ടംകൊണ്ടു സൂക്ഷ്മമായി ഗ്രഹിച്ചു കഴിഞ്ഞ് അവൾക്കു അദ്ദേഹത്തിൽ അനുരാഗമുണ്ടായിത്തീർന്നു. ഈ അനുരാഗം അവളുടെ ഉള്ളിലിരുന്ന് അവളെ വ്യാമോഹിപ്പിച്ചു തുടങ്ങി. അതിനാൽ അവൾ അദ്ദേഹം ഏതു വഴിക്കാണ് കടന്നുപോകുന്നതെന്നു നോക്കിക്കൊണ്ടെയിരുന്നു.

മേൽപ്പറഞ്ഞ് സ്ത്രീ ഉജ്ജയിനിപട്ടണത്തിൽവച്ച് ധനപുഷ്ടികൊണ്ടും സൗന്ദര്യംകൊണ്ടും ഉത്തമസ്ഥാനത്തെ അലങ്കരിച്ചിരുന്ന ഒരു ശൂദ്രസ്ത്രീ

യായിരുന്നു. ആരുകണ്ടാലും അതിശയിക്കത്തക്ക അവളുടെ രൂപലാവണ്യം അതിപ്രശംസനീയമായിരുന്നു. സ്വാഭാവഗുണങ്ങളാണെങ്കിൽ അതു മറ്റെല്ലാ ഗുണങ്ങളേയും മുന്നിട്ടുതന്നെ നിന്നിരുന്നു. ഏവംവിധം സകല സൽഗുണ സമ്പന്നയായിരുന്നു അവൾ. ഗോവിന്ദസ്വാമിയുടെ ആകാരസൗഷ്ഠവങ്ങൾ അവളുടെ ചിത്തത്തെ കവർന്നെടുത്തുകളഞ്ഞതിനാൽ അവൾ അദ്ദേഹ ത്തിൽത്തന്നെ മനസ്സുവച്ചുനോക്കിക്കൊണ്ടേയിരുന്നു. തന്നിമിത്തം താൻ കുളിക്കുവാനാണ് വന്നതെന്നുള്ള വസ്തുതകൂടിയും അവൾ മറന്നു കഴിഞ്ഞു.

ആ സ്ത്രീരത്നം ഇങ്ങനെ നോക്കിക്കൊണ്ടിരിക്കെ ഗോവിന്ദസ്വാമി സാവധാനത്തിൽ നടന്നുചെന്ന് ആറ്റിലേക്കിറങ്ങി. അദ്ദേഹത്തിനു പോകു വാനുള്ളവഴി കണ്ടെത്തുവാൻ ആറ് തരണം ചെയ്യേണ്ടിയിരുന്നതിനാലാണ് ആറ്റിലിറങ്ങുവാൻ ഇടയായത്. അതിൻ പ്രകാരം അദ്ദേഹം വെള്ളത്തി ലേയ്ക്കിറങ്ങി രണ്ടുമൂന്നു ചുവടു നടക്കുംമുമ്പുതന്നെ ബോധരഹിതനായി വെള്ളത്തിൽതന്നെ വീണുപോയി. കാരണം മറ്റൊന്നുമല്ല; ഗോവിന്ദസ്വാമി ക്ക് അവസാനത്തിൽ വിദ്യാഭ്യാസം നൽകിയ ഗുരുവരനായ ബ്രഹ്മ രാക്ഷസൻ ഒരു ഔഷധം കൊടുത്തിട്ടുണ്ടായിരുന്നുവല്ലോ. ആ ഔഷധ ത്തിന്റെ ശക്തിയാൽ അന്നുമുതൽ ഗോവിന്ദസ്വാമി ആഹാരംകൂടാതെ ജീവിച്ചുവരികായിരുന്നു. എന്നാൽ വെള്ളത്തിലിറങ്ങുമ്പോൾ ഔഷധശക്തി പൊയ്പോകുമെന്നു മാത്രമല്ല; എത്രകാലം ആഹാരം കഴിക്കാതിരുന്നുവോ അത്രയും കാലമായുള്ള മുഴുവൻ ക്ഷീണവും ഒന്നായി ശരീരത്തിനു ണ്ടാകുമെന്നും അന്നു ഗുരു പറഞ്ഞിട്ടുണ്ടായിരുന്നതിനെ വിസ്മരിച്ചിട്ടാണ് ഗോവിന്ദസ്വാമി ഇപ്പോൾ ആറ്റിൽ ഇറങ്ങുവാൻ ഇടയായത്. ജലസ്പർശ ത്തോടുകൂടിത്തന്നെ അദ്ദേഹത്തിൽ സ്ഥിതിചെയ്തിരുന്ന ഔഷധത്തിന് ശക്തിയില്ലാതായിത്തീരുകയും ഉടനെ ക്ഷീണം ബാധിച്ചു മോഹാലസ്യ ത്തോടുകൂടി ജലത്തിൽ പതിക്കുന്നതിനിടയാവുകയും ചെയ്തു.

മേൽപ്പറഞ്ഞ സ്ത്രീ ഗോവിന്ദസ്വാമിയുടെ ഗതിയെത്തന്നെ ഉറ്റു നോക്കിക്കൊണ്ടേയിരിക്കയായിരുന്നുവല്ലോ. എന്നാൽ അദ്ദേഹം വെള്ള ത്തിൽ മറിഞ്ഞുവീണു എന്നു കണ്ട ഉടൻ തന്നെ അവൾ സംഭ്രാന്തയായി അടുത്തുണ്ടായിരുന്ന സഖിമാരോടുകൂടി അദ്ദേഹത്തിന്റെ സമീപത്തിലേക്ക് ഓടിയണഞ്ഞു. സമീപത്തെത്തിയമാത്രയിൽതന്നെ അവൾ അദ്ദേഹത്തേ യും മുൻപു ബ്രഹ്മരാക്ഷസൻ എഴുതികൊടുത്തിരുന്ന ഇലക്കഷണങ്ങളായ

ഗ്രന്ഥഭാണ്ഡങ്ങളേയും എടുത്തു തന്റെ വീട്ടിലേയ്ക്കുകൊണ്ടുപോയി. അവിടെ എത്തി അവൾ പലേ നല്ല വൈദ്യന്മാരേയും വരുത്തി അദ്ദേഹ ത്തെ ചികിത്സിപ്പിക്കുകയും രണ്ടുമൂന്നു ദിവസത്തിനുള്ളിൽ പരിപൂർണ്ണ മായ സുഖത്തെ ഉണ്ടാക്കിത്തീർക്കുകയും ചെയ്തു. ഗോവിന്ദസ്വാമിക്കു ബോധമുണ്ടായി. കഴിഞ്ഞ വസ്തുതകളെല്ലാം അറിവായപ്പോൾ അദ്ദേഹ ത്തിന് തന്നെ അപകടത്തിൽനിന്നു രക്ഷിച്ച ആ സ്ത്രീയിൽ അതിയായ സന്തോഷം തോന്നി. "അല്ലയോ സ്ത്രീരത്നമേ! പ്രാണസംരക്ഷണത്തേ ക്കാൾ ശ്രേഷ്ഠമായ ഒരു ധർമ്മവും മനുഷ്യർ ചെയ്യേണ്ടതായിട്ടില്ല. നീ ഇപ്പോൾ എന്റെ പോയ്പോയ പ്രാണനെ സംരക്ഷിച്ചിരിക്കുകയാൽ ഞാൻ എന്നെന്നേയ്ക്കും നിനക്കു കടപ്പെട്ടവനായിത്തീർന്നിരിക്കുന്നു. അതു കൊണ്ട് നീ ആരാണെന്നും ഇതിലേയ്ക്കു ഞാൻ നിനക്കു എന്തൊരു പ്രത്യുപ കാരമാണ് ചെയ്യേണ്ടതെന്നും നീ പറയണം. ഇതിനു പ്രത്യുപകാരം ചെയ്യാത്തവർ ആരായിരുന്നാലും കൃതഘ്നൻ തന്നെ; സംശയമില്ല. അതു കൊണ്ട് നീ ലേശംപോലും മടിക്കാതെ എന്താണ് വേണ്ടതെന്നു പറയുക' എന്നു പറഞ്ഞു.

ഗോവിന്ദസ്വാമിയുടെ കരുണാമസൃണമായ വാക്കുകൾ കേട്ടു മനമലിഞ്ഞ ആ സ്ത്രീരത്നം പെട്ടന്ന് അദ്ദേഹത്തിന്റെ മുന്നിൽ വന്നിട്ടു വിനീതമായി അദ്ദേഹത്തെ വന്ദിച്ചശേഷം ഇങ്ങനെ പറഞ്ഞു: "മഹാത്മാവേ! അങ്ങേയ്ക്കു ഞാൻ ചെയ്ത സഹായത്തെ അങ്ങ് വലുതാക്കിക്കല്പിച്ച് എന്നെ പുകഴ്ത്തുന്നു. അതിലേയ്ക്കു എന്നോടു പ്രത്യുപകാരം ചോദിക്കു വാൻ ആജ്ഞാപിക്കുകയും ചെയ്യുന്നു. ഞാൻ ചെയ്ത ഉപകാരം വലുതായാലും ശരി, ചെറുതായാലും ശരി അതിന് അങ്ങ് പറയുന്നിട ത്തോളമുള്ള വിലയില്ല. എന്തുകൊണ്ടെന്നാൽ ഇതൊന്നുമാത്രമല്ല, ഇതിലും ഉപരിയായിട്ടുള്ള സഹായങ്ങൾകൂടി പരന്മാർക്കു ചെയ്യുവാൻ മനുഷ്യർ എപ്പോഴും കടപ്പെട്ടുകൊണ്ടുതന്നെയിരിക്കുന്നു. മഹാനായ അങ്ങേയ്ക്കു ഞാൻ ഏതോ നിസ്സാരമായ ഒരു സഹായം ചെയ്തു എന്നിരിക്കാം. ഇങ്ങനെ ഒരു ലഘുവായ സഹായം ചെയ്യാനെങ്കിലും എനിക്കു സിദ്ധിച്ച ഭാഗ്യത്തെയാണ് ഞാൻ പ്രശംസിക്കുന്നത്. ഈ ഒരൊറ്റ സന്തോഷം കൊണ്ടുതന്നെ എന്റെ ജന്മം സഫലീകരിച്ചു. ഇതിൽക്കൂടുതലായി എന്തൊരു പ്രത്യുപകാരമാണ് എനിക്കുവേണ്ടത്. അതുകൊണ്ട് അങ്ങ് എന്നോട് പ്രത്യുപകാരത്തെ ആവശ്യപ്പെടണമെന്നു പറയുന്നതുതന്നെ

എനിക്കു വലിയ സങ്കടമായിരിക്കുന്നു. ഇത്തരത്തിൽ ഒരു മഹാഭാഗ്യം തന്നെ എനിക്കുണ്ടാകുമെന്നു ഞാൻ അങ്ങയോട് ആവശ്യപ്പെടുന്നത് ഒരൊറ്റ സംഗതിമാത്രമാണ്. അതയാത് എനിക്ക് എന്റെ ജീവിതകാലമത്രയും അങ്ങയുടെ ഭാര്യയായിരുന്നു പാദശുശ്രൂഷകൾ ചെയ്ത് എന്റെ ജന്മത്തെ സാഫല്യമുള്ളതാക്കിത്തീർക്കണമെന്നുള്ള മോഹമാണ്. അത് ഇല്ലാതെ മറ്റൊന്നിലും എനിക്കശേഷം ആശയില്ല. ഇതിലേയ്ക്ക് അങ്ങുന്ന് അനുമതി തന്നാൽ ഞാൻ വിജയിയായി."

അവളുടെ വാക്കുകളെ ശ്രദ്ധിച്ചുകേട്ടുകൊണ്ടിരുന്ന ഗോവിന്ദസ്വാമിക്കു പെട്ടെന്നു പലേ വികാരങ്ങളുമുണ്ടായി. തനിക്കു ചെയ്ത നിസ്തുല്യമായ ഉപകാരത്തെപ്പറ്റി ആലോചിക്കുന്നപക്ഷം അവൾ എന്തുതന്നെ ആവശ്യപ്പെട്ടാലും കൊടുക്കുക എന്നത് അത്യാവശ്യമായിട്ടുള്ളതാണ്. എന്നാൽ അവൾ ആവശ്യപ്പെടുന്നതെന്താണ്? അവളെ ഭാര്യയായി സ്വീകരിക്കണമെന്ന് എന്നാൽ അവർ ഇരുവരുടേയും ജാതിയെ, നിയമത്തെ അടിസ്ഥാനമാക്കി നോക്കുകയാണെങ്കിൽ ഗോവിന്ദസ്വാമി ബ്രാഹ്മണനും അവൾ ശൂദ്രസ്ത്രീയുമാകയാൽ കാര്യം കുഴപ്പത്തിലുമാണ്. ഒരു ബ്രാഹ്മണന് ഒരു ശൂദ്രസ്ത്രീയെ വിവാഹം കഴിക്കണെമെന്നുണ്ടായിരുന്നാൽ അയാൾ ആദ്യമായി കുലാചാരപ്രകാരം സ്വവംശജയായ ഒരു ബ്രാഹ്മണസ്ത്രീയെ വിവാഹം കഴിച്ചശേഷം ക്ഷത്രിയവൈശ്യകുലങ്ങളിൽ നിന്നും ഓരോരുത്തരേയും വിവാഹം ചെയ്തിട്ടെ ശൂദ്രസ്ത്രീയെ പാണിഗ്രഹണം ചെയ്യുവാൻ നിവൃത്തിയുള്ളൂ. അതിനാൽ അവളുടെ ആഗ്രഹപൂരണത്തിനു താൻ എന്താണ് ചെയ്യുക? എന്നിങ്ങനെ അദ്ദേഹം ദീർഘമായി ആലോചന ചെയ്തുതുടങ്ങി. ഏതു വിധത്തിലും അവളുടെ ആശയ്ക്കു ഫലപ്രാപ്തി വരുത്താതെ ഗത്യന്തരമില്ലായ്കയാൽ അദ്ദേഹം അങ്ങനെതന്നെ ചെയ്യുവാനുറച്ചുകൊണ്ട് അവളോട് അനുകൂലമായ മറുപടി പറഞ്ഞു.

നിശ്ചയപ്രകാരം ഗോവിന്ദസ്വാമി ആദ്യമായി ഒരു ബ്രാഹ്മണസ്ത്രീയെ വിവാഹം കഴിച്ചു. അനന്തരം ചെയ്യേണ്ടത് ഒരു ക്ഷത്രിയസ്ത്രീയെ ആണ്. അതിലേയ്ക്കു അദ്ദേഹം എന്താണ് ചെയ്യുക എന്നാലോചിച്ചുകൊണ്ട് പലേ വഴികളും ആരാഞ്ഞു തുടങ്ങി. ഒടുവിൽ ഉജ്ജയിനിയിലെ രാജാവിന്റെ സമീപത്തിൽ ചെന്നുചേരുകയും തന്റെ ഇംഗിതത്തെ രാജാവിനെ ധരിപ്പിക്കുകയും ചെയ്തു. രാജാവാകട്ടെ

ഗോവിന്ദസ്വാമിയുടെ വിദ്യാവിഭൂഷണങ്ങളും രൂപലാവണ്യവും കണ്ടു സംതൃപ്തനായിത്തീരുകയാൽ തന്റെ പുത്രിയെ വിവാഹം കഴിച്ചു കൊടുക്കാമെന്നുതന്നെ തീർച്ചചെയ്തു. അതിൻപ്രകാരം ഉജ്ജയിനി രാജ്യ ത്തിനെല്ലാം ഏകാവകാശിനിയായിരുന്ന ആ രാജകന്യകയെ അദ്ദേഹത്തി നായി നൽകി. അതിനുശേഷം ഗോവിന്ദസ്വാമി ഒരു വൈശ്യസ്ത്രീയേയും വിവാഹം ചെയ്തിട്ടു മേൽപ്പറഞ്ഞ ശൂദ്രസ്ത്രീയെ വേണ്ട ആർഭാടങ്ങ ളോടും ആഢംബരങ്ങളോടുകൂടെ തന്റെ ഭാര്യയായി സ്വീകരിച്ചു.

നിശ്ചയപ്രകാരം വിവാഹങ്ങളെല്ലാം കഴിഞ്ഞയുടനെ അദ്ദേഹം വളരെ വിസ്താരത്തിൽ നാലുകെട്ടായി ഒരു കെട്ടിടം പണികഴിപ്പിച്ച് ഒരോ കെട്ടിടത്തിലും ഓരോ ഭാര്യമാരോടുകൂടി സുഖമായി താമസിച്ചു. ഇപ്രകാരം അദ്ദേഹം ഗൃഹസ്ഥാശ്രമത്തെ അവലംബിച്ചു. ഇങ്ങനെയിരിക്കെ ഉജ്ജയിനീരാജാവ് വാർദ്ധക്യംകൊണ്ട് രാജ്യഭരണസംബന്ധങ്ങളായ കാര്യാദികളിൽ ഏർപ്പെടുവാൻ അശക്തനായിത്തീർന്നിരുന്നു. അതിനാൽ അദ്ദേഹം തന്റെ മകളുടെ ഭർത്താവായ ഗോവിന്ദസ്വാമിയെത്തന്നെ രാജാവായി അഭിഷേകം ചെയ്കയും ചെയ്തു.

ഗോവിന്ദസ്വാമി രാജ്യനായകനായി പ്രജാപരിപാലനം ചെയ്തുവന്നു. ഇതിന്നിടെ വാഴ്ചയൊഴിഞ്ഞ രാജവൃദ്ധൻ പരമഗതിയെ പ്രാപിക്കുന്നു. ഗോവിന്ദസ്വാമിയുടെ ഭരണത്തിൽ നാട്ടുകാർ അസാമാന്യമായ സംതൃപ്തി യെ പ്രത്യക്ഷപ്പെടുത്തി. കാലവും കുറെക്കഴിഞ്ഞു. അപ്പോഴേയ്ക്കും അദ്ദേഹ ത്തിന്റെ നാലുഭാര്യമാരും ഓരോ ആൺകുട്ടികളെ വീതം പ്രസവിച്ചു. അതിൽ ബ്രാഹ്മണസ്ത്രീയുടെ പുത്രനു വരരുചി എന്നും, ക്ഷത്രിയ സ്ത്രീയുടെ പുത്രന് വിക്രമാദിത്യനെന്നും, വൈശ്യസ്ത്രീയുടെ പുത്രന് ഭട്ടിയെന്നും, ശൂദ്രസ്ത്രീയുടെതിനു ഭർത്തൃഹരി എന്നും നാമ കരണം ചെയ്തു. നാലുപുത്രന്മാരെയും അദ്ദേഹം ക്രമേണ സർവ്വശാസ്ത്രങ്ങ ളെയും കലാവിദ്യകളേയും അഭ്യസിപ്പിച്ചു പ്രസിദ്ധന്മാരാക്കിത്തീർത്തു. നാലുപുത്രന്മാരിലും വച്ച് ഗോവിന്ദസ്വാമിക്കു ശൂദ്രസ്ത്രീയുടെ പുത്രനായ ഭർത്തൃഹരിയോടായിരുന്നു കൂടുതൽ സ്നേഹം. വിശേഷിച്ചും മൂത്ത പുത്രനും ഭർത്തൃഹരിയായിരുന്നു. കൂടാതെ മറ്റു പുത്രന്മാരിൽവെച്ചെല്ലാം ഭർത്തൃഹരിയുടെ ധിഷണാവൈദുഷ്യവും സൗന്ദര്യവുമെന്നു മാത്രമല്ല സ്വഭാവഗുണങ്ങളെല്ലാം പ്രശംസനീയങ്ങളായിരിരുന്നു.

ഭർത്തൃഹരിയുടെ അളവറ്റ പാണ്ഡിത്യം ഉജ്ജയിനി മുഴുവൻ പരന്നു. ഇങ്ങനെയിരിക്കെ ഒരിക്കൽ വേദത്തിൽ കുറെ ഭാഗം നശിച്ചുപോകയുണ്ടായി. അതിനാൽ പല മഹാന്മാരും അതിനെ പൂർത്തികരിച്ചു കൊടുക്കണമെന്നു ഭർത്തൃഹരിയോട് ആവശ്യപ്പെട്ടിരുന്നു. അതനുസരിച്ച് അദ്ദേഹം അതിനെ നിർവ്വഹിച്ചുകൊടുത്തിട്ടുണ്ട്. കൂടാതെ മറ്റു ചില വ്യാകരണ ഗ്രന്ഥങ്ങളും ഭർത്തൃഹരി നിർമ്മിച്ചു. ഈ ഗ്രന്ഥങ്ങളെല്ലാം മഹാന്മാരുടെ ഇടയിൽ ആദരണീയങ്ങളും പൂജ്യങ്ങളുമായിത്തീർന്നിരുന്നു. ഈ സംഗതികൾകൊണ്ടുതന്നെ ഭർത്തൃഹരിയുടെ പാണ്ഡിത്യത്തെ കണക്കാക്കാവുന്നതാകുന്നു. ഇങ്ങനെ ഭർത്തൃഹരി തന്റെ സഹോദരന്മാരുമായി വസിച്ചു വരവേ, പിതാവായ ഗോവിന്ദസ്വാമി ഒരിക്കൽ ഭർത്തൃഹരിയെ രാജാവാക്കി അഭിഷേകം ചെയ്തു വെച്ചിട്ട് അദ്ദേഹം തപസ്സിനായി വനത്തിലേയ്ക്കു പുറപ്പെട്ടു.

മറ്റു പുത്രന്മാർക്കാർക്കും രാജ്യം നൽകാതെ ഭർത്തൃഹരിക്കുതന്നെ ഗോവിന്ദസ്വാമി രാജ്യാഭിഷേകം ചെയ്തത് അദ്ദേഹം മൂത്തപുത്രനായിരുന്നതുകൊണ്ടുമാത്രമല്ല. തന്റെ സകല ശ്രേയസ്സുകൾക്കും കാരണഭൂതയായിരുന്ന ശൂദ്രസ്ത്രീയുടെ പുത്രനെന്നുള്ള അവസ്ഥയെ പരിഗണിച്ചിട്ടു മാത്രമായിരുന്നു. വിശിഷ്യ, മറ്റു പുത്രന്മാരെ അപേക്ഷിച്ച് ആ സ്ഥാനത്തെ അലങ്കരിക്കുവാനുള്ള യോഗ്യതയും ഭർത്തൃഹരിക്കാണുണ്ടായിരിന്നത്. പുത്രനെ രാജ്യഭരണസംഗതികളെല്ലാം ചുമതലപ്പെടുത്തി

വനത്തിലേക്കു തപം ചെയ്‌വാൻ പോയ ഗോവിന്ദസ്വാമി ഏറെത്താമസിയാതെതന്നെ സർവ്വസ്വവും ത്യജിച്ചു മോക്ഷപദവിയെ അടഞ്ഞു.

ഭർത്തൃഹരി രാജനീതികളേയും ധനമാർഗ്ഗങ്ങളേയും ശരിക്കനുഷ്ഠിച്ചുകൊണ്ട് ഭരണം നടത്തിവന്നു. ഈയിടയ്ക്കുതന്നെ അദ്ദേഹം വിവാഹവും ചെയ്തിരുന്നു. അദ്ദേഹത്തിന് അനേകം ഭാര്യമാരുണ്ടായതായിട്ടാണറിയുന്നത്. എന്നാൽ അതിൽവച്ചെല്ലാം താൻ കൂടുതലായി സ്നേഹിച്ചിരുന്നത് അനംഗസേന എന്ന സ്ത്രീയെയായിരുന്നു. അവളായിരുന്നു അദ്ദേഹത്തിന്റെ പ്രധാന ഭാര്യാപദത്തെ അലങ്കരിച്ചിരുന്നത്.

ഇപ്രകാരം കാലം കുറെ കഴിഞ്ഞു. അങ്ങനെയിരിക്കെ, ഒരിക്കൽ ഉജ്ജയിനിയിലുള്ള ദരിദ്രനായ ഒരു ബ്രാഹ്മണൻ തന്റെ സഹിക്ക

വഹിയാത്ത ദാരിദ്ര്യസ്ഥിതികൊണ്ടു സമ്പത്തുണ്ടാവാനായി ദുർഗ്ഗാ ദേവിയെ ഭജിച്ചുവന്നു. ബ്രാഹ്മണന്റെ ഉപാസനകൾ ശക്തിമത്തായി തീർന്നതോടുകൂടി ആ ദേവി അയാളുടെ മുമ്പിൽ പ്രത്യക്ഷീഭവിച്ച് നിനക്കെന്തഭീഷ്ടമാണുള്ളത് എന്നു ചോദിച്ചു. അപ്പോൾ അവൻ തന്റെ ദാരിദ്ര്യസ്ഥിതിയെപ്പറ്റി ദേവിയോട് പറയുകയും ഉടനെ ദേവി പരിഹാരാർത്ഥം അയാൾക്കു ഒരു മാമ്പഴം കൊടുക്കുകയും ചെയ്തു. ഈ മാമ്പഴത്തെ ഭക്ഷിച്ചാൽ ജരാനരയോ രോഗങ്ങളോ ഒന്നും കൂടാതെ വളരെക്കാലം സുഖമായി ജീവിച്ചിരിക്കുവാൻ സാധിക്കുന്നതാണെന്നു ദേവി അരുളിചെയ്തിട്ടു മറഞ്ഞു.

ബ്രാഹ്മണൻ മാമ്പഴത്തെ കൈയിൽവച്ചുകൊണ്ട് പലതും ചിന്തുച്ചു തുടങ്ങി. 'ദാരിദ്ര്യത്തിനു എന്തെങ്കിലും ശമനം കിട്ടാൻവേണ്ടിയാണ് ദേവിയെ സേവിച്ചതുതന്നെയും; അതിനു കിട്ടിയതോ; വെറുമൊരു മാമ്പഴം മാത്രം. ഇതു തിന്നാൽ വളരെക്കാലം ജീവിച്ചിരിക്കാം. കേവലം ദരിദ്രനായ ഞാൻ വളരെക്കാലം ജീവിച്ചിരുന്നതുകൊണ്ടുള്ള പ്രയോജനമെന്താണ്? ദുഃഖംമാത്രം മിച്ചം. അതിനാൽ ഈ മാമ്പഴം ഞാൻ ഭക്ഷിക്കുന്നില്ല. ഇതു വളരെ വിശേഷപ്പെട്ട ഒന്നായതുകൊണ്ടു ഇതിനെ രാജാവായ ഭർത്തൃ ഹരിക്കുതന്നെ കൊണ്ടു ചെന്നുകൊടുക്കാം. ഇതിനെ അദ്ദേഹത്തിനു കാഴ്ചവെച്ചാൽ അദ്ദേഹം എന്റെ ദാരിദ്ര്യശമനത്തിനു വേണ്ട ദ്രവ്യങ്ങൾ തരുന്നതാണ്. അതുകൊണ്ട് എന്റെ ദാരിദ്രം തീരുന്നതിനും പുറമേ ഈ മാമ്പഴം ഭക്ഷിച്ച് അദ്ദേഹം വളരെക്കാലം ജീവിച്ചിരുന്ന പ്രജകൾക്കുവേണ്ട നന്മകൾ ചെയ്യുകയും ചെയ്യും. അതു വലിയരക്ഷയുമാണല്ലോ' ഇങ്ങനെ അയാൾ നിശ്ചയിച്ചറുച്ചും കൊണ്ടു മാമ്പഴവുമായി നേരെ രാജസമീപത്തിൽ ചെന്നു. ഉടൻതന്നെ വിവരമറിഞ്ഞ ഭർത്തൃഹരി അദ്ദേഹത്തെ വളരെ ബഹുമാനിച്ചിരുത്തി അയാളുടെ ദാരിദ്ര്യശമനത്തിലേക്കുവേണ്ട ധന സമ്പത്തികളെ ദാനം ചെയ്തു സംതൃപ്തനാക്കി യാത്രയയച്ചു. ബ്രാഹ്മണൻ പോയശേഷം ഭർത്തൃഹരി മാമ്പഴത്തെ എടുത്തു കൈയിൽ വച്ചുകൊണ്ട് അതിനെ ഭക്ഷിക്കുകയോ അതോ തന്റെ വാത്സല്യഭാജനമായ അനംഗസേനയ്ക്കു കൊടുക്കുകയോ അന്നു വളരെനേരം ആലോചിവ്വു. ഒടുവിൽ അനംഗസേനയ്ക്കുതന്നെ കൊടുത്തുകളയാം എന്ന് അദ്ദേഹം തീർച്ചയാക്കി. അതിൻപ്രകാരം അവളെ വിളിച്ച് അതിനെ കൈവശം കൊടുക്കുകയും ചെയ്തു. അനംഗസേനയാകട്ടെ അതിനെ അവൾക്കു

വളരെ വളരെ സ്നേഹമുണ്ടായിരുന്ന ഒരു ജാരപുരുഷനു കൊടുത്തു. അനന്തരം അവൻ അതിനെ തനിക്കു ഇഷ്ടമുണ്ടായിരുന്ന മറ്റൊരു സ്ത്രീക്കായിട്ടു കൊടുത്തു. അവൾ അതിനെ അവളുടെ ഒരു വേലക്കാരി യിലുള്ള സ്നേഹത്താൽ അവൾക്കു സമ്മാനിച്ചു. ഇങ്ങനെ ആ മാമ്പഴം പലേ കൈകൾ മറിഞ്ഞുപോയി.

ഒരു ദിവസം ഭർത്തൃഹരി രാജവീഥിയിൽക്കൂടി സഞ്ചരിച്ചു വരുമ്പോൾ ഒരു സ്ത്രീ ഒരു പാത്രം നിറയെ ചാണകവും അതിനുമുകളിൽ ഒരു മാമ്പഴവുമായി പോകുന്നതു കണ്ടു. അപ്പോൾ അദ്ദേഹത്തിനു ആ മാമ്പഴം താൻ അനംഗസേനയ്ക്കു കൊടുത്ത മാമ്പഴമല്ലേ എന്നുള്ള സംശയം ജനിച്ചു. അതിനാൽ അദ്ദേഹം പെട്ടെന്ന് കൊട്ടാരത്തിലേക്ക് മടങ്ങിച്ചെന്നിട്ട് ഒരു ശിപായിയെ അയച്ചു മാമ്പഴം കൊണ്ടുവന്നുകൊടുത്ത ബ്രാഹ്മണനെ കൂട്ടികൊണ്ടുവരുവാൻ കല്പിച്ചയച്ചു. രാജകല്പനപ്രകാരം അയാൾ പെട്ടെന്നു ചെന്നു ബ്രാഹ്മണനെ കൂട്ടിക്കൊണ്ടുവന്നു രാജസമീപം വിവരമുണർ ത്തിച്ചു. അപ്പോൾ ഭർത്തൃഹരി അയാളെ വരുത്തി ഇങ്ങനെ ചോദിച്ചു: "അങ്ങ് എനിക്ക് തന്ന മാമ്പഴം അങ്ങയേക്ക് ശ്രീഭഗവതി തന്നതാണെന്നും അതുപോലെയുള്ള മാമ്പഴം കിട്ടുന്നതല്ലെന്നുമല്ലെ പറഞ്ഞത്?"

ബ്രാഹ്മണൻ "അതേ. അതു എനിക്കു ദേവി തന്നതു തന്നെയാണ്. അതുപോലെ ഒരു പഴം കിട്ടുന്നതുമല്ല. എന്താണു അങ്ങനെ ചോദിച്ചത്?

രാജാവ് "അതുപോലെതന്നെയുള്ള ഒരു മാമ്പഴം ഞാൻ ഇന്നു വേറെ ഒരാളിന്റെ പക്കൽവച്ച് കണ്ടു. യാതൊരു വ്യത്യാസവും എനിക്കു തോന്നിയില്ല. അതിനുള്ള കാരണമെന്താണ്?

ബ്രാഹ്മണൻ "മഹാരാജാവേ! ഞാൻ അവിടത്തേക്കു തന്ന മാമ്പഴം അങ്ങുതന്നെ ഭക്ഷിച്ചുവോ അതോ മറ്റുവല്ലവർക്കും കൊടുത്തുവോ?"

രാജാവ് "അതിനെ ഞാൻ ഭക്ഷിച്ചില്ല. എന്റെ പ്രേമഭാജനമായ അനംഗസേനയ്ക്കു കൊടുത്തു."

ബ്രാഹ്മണൻ "എന്നാൽ രാജ്ഞിയെ വരുത്തി അതിനെ എന്തു ചെയ്തു എന്നു ചോദിക്കണം. അപ്പോൾ സൂക്ഷ്മമായി വിവരം അറിയാം"

ഉടൻ തന്നെ അദ്ദേഹം തന്റെ പട്ടമഹിഷയെ വിളിച്ചുവരുത്തി. 'ഞാൻ നിനക്കുതന്ന മാമ്പഴം നീ തന്നെ ഭക്ഷിച്ചുവോ അതല്ല മറ്റു വല്ലവർക്കുമായി കൊടുത്തുവോ? സത്യം പറയണം. എന്നാൽ ഉപദ്രവമില്ല. അല്ലാത്തപക്ഷം ഞാൻ എന്തു ചെയ്യുമെന്നറിയാമോ? എന്നിങ്ങനെ കയർത്തു പറഞ്ഞു. അപ്പോൾ അനംഗസേന, വാസ്തവം മറച്ചുവെച്ചാൽ കാര്യം തകരാറിലാവുമെന്നു കരുതി നടന്ന സംഗതി മുഴുവൻ അദ്ദേഹ ത്തോടു പറഞ്ഞു. പരമാർത്ഥം ഗ്രഹിച്ചു കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു ണ്ടായ ആ അവസ്ഥ പറഞ്ഞറിയിക്കാവതല്ല. ഏതായാലും മേലാൽ സ്ത്രീകളെയെന്നുമാത്രമല്ല അർത്ഥപുത്രഗൃഹാദികളായ ഒന്നിനേയും വിശ്വസിക്കുമ്പാൻ പാടില്ലെന്നുകരുതി അവകളിലെല്ലാം വൈരാഗ്യം ഉറച്ചിട്ട് ആ ബ്രാഹ്മണനോടു വളരെ സമാധാനങ്ങൾ പറഞ്ഞ് അദ്ദേഹത്തെ യാത്രയാക്കിയശേഷം ഒരാളിനെ അയച്ചു മാമ്പഴത്തെ വരുത്തുകയും ചെയ്തു. അനന്തരം സ്ത്രീകളിലുള്ള കൗടില്യങ്ങളെയും അവിശ്വാസ ത്തെയും പ്രത്യക്ഷാനുഭവത്തിൽ അറിഞ്ഞ അദ്ദേഹം അനംഗസേനയേയും അവളുടെ ഇഷ്ടപ്രകാരം വർത്തിച്ചു കൊള്ളുവാനനുവദിച്ചു യാത്രയാക്കി. ഇനി താൻ പ്രാപഞ്ചികമായ യാതൊരു സംഗതിയിലും ഇടപെടുന്നതല്ല എന്നുള്ള വൈരാഗ്യത്തോടുകൂടി സർവ്വസ്വവും ത്യജിച്ചു രാജ്യത്തെ തന്റെ അനുജനായ വിക്രമാദിത്യനെ ഏല്പിച്ച് മേൽപറഞ്ഞ മാമ്പഴത്തെയും അദ്ദേഹത്തിനു കൊടുത്തശേഷം കാട്ടിലേക്കു പോയി. അവിടെ കുറഞ്ഞൊരു കാലമിരുന്നു തപംചെയ്തശേഷം ഒടുവിൽ മുക്തിപദത്തെ പ്രാപിക്കുകയും ചെയ്തു. ഇങ്ങനെ ഭർത്തൃഹരിക്കു പ്രപഞ്ചവിരക്തി വന്ന അവസരത്തിൽ അദ്ദേഹം അനേകം പദ്യങ്ങൾ എഴുതിയിട്ടുണ്ട്.[1]

ഭർത്തൃഹരിയാൽ എഴുതപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥത്തിന് അദ്ദേഹത്തി ന്റെ നാമം തന്നെ കൊടുത്തിരിക്കുന്നു. ഇതിൽ അദ്ദേഹം നീതി, ശൃംഗാരം, വൈരാഗ്യം എന്നീ മൂന്നുപദ്ധതികളിലായി മൂന്നു ശതകങ്ങളാണ് അടക്കം ചെയ്തിരിക്കുന്നത്. ആദ്യമായി രാജ്യഭരണാദി നീതിബോധകങ്ങളായ വൃത്തിയിൽ ഏർപ്പെട്ട്, അതിലും അനന്തരം ഗൃഹസ്ഥാശ്രമത്തിൽ പ്രവേ

[1] ഭർത്തൃഹരിയുടെയും മറ്റും പിതാവായിരുന്ന ഗോവിന്ദസ്വാമിയും, സാക്ഷാൽ ആദിശങ്കരഭഗവദ് പാദാചാര്യരുടെ ഗുരുനാഥനായിരുന്ന ഗോവിന്ദപാദരും ഒരാൾ തന്നെയായിരുന്നു എന്നാണ് ഐതിഹ്യ മാലയിൽ പറയുന്നത്. എന്നു മാത്രമല്ല, ഈ കഥയുമായി നിരവധി വ്യത്യാസങ്ങളുള്ള ഒരു കഥയാണ് ഐതിഹ്യമാലയിൽ കാണുന്നത്. പ്രാചീനചരിത്രസംഭവങ്ങൾ ഇത്തരത്തിൽ അത്യന്തം ഭിന്നമായ രീതിയിൽ പലരും അവതരിപ്പിക്കുന്നത് സ്വാഭാവികമാണല്ലോ എന്നു കരുതി ആശ്വസിക്കാം.

–സമ്പാദകൻ

ശിച്ച് ശൃംഗാരത്തിലും ഒടുവിൽ സർവ്വസ്വവും പരിത്യജിച്ചിട്ട് വൈരാഗ്യ ത്തിലും അതിന്റെ യാഥാർത്ഥസ്ഥിതികളെ അനുഭവത്തിൽ അറിഞ്ഞ് തദനു സരണം ഈ പ്രബന്ധത്തെ ചമയ്ക്കുകയും ചെയ്തു. ഇപ്രകാരം അദ്ദേഹ ത്തിന്റെ അനുഭവത്തെ അടിസ്ഥാനമാക്കി രചിക്കുകയാലാണ് പ്രബന്ധ ത്തിനും തൽപ്രണേതാവിനു ഇത്രമാത്രം പ്രഖ്യാതി സിദ്ധിപ്പാനിടയായി ത്തീർന്നിട്ടുള്ളത്.

എം. ആർ നാരായണപിള്ള.
കൊല്ലം.
4–8–'100

## മംഗളം

**ദിക്കാലാദ്യനവച്ഛിന്നാനന്ദചിന്മാത്രമൂർത്തയേ[2]**
**സ്വാനുഭൂത്യൈകമാനായ നമഃ ശാന്തായ തേജസേ**

ദിക്ക്, കാലം ഇവകളാൽ പരിമിതപ്പെടാത്തതായി, ആനന്ദമാത്ര മായി, കർമ്മജ്ഞാനേന്ദ്രിയങ്ങൾ പഞ്ചകോശങ്ങൾ, ഗുണത്രയങ്ങൾ എന്നി വകളെ ഒന്നുചേർത്തു നിശ്ചഞ്ചലമായി സ്ഥിതിചെയ്യുന്ന അവസ്ഥയായി ചിന്മാത്രമായി പ്രശോഭിക്കുന്ന മൂർത്തിയായും സ്വാനുഭവം തന്നെ തന്റെ പ്രകാശത്തിനു പ്രധാന കാരണമായും ശാന്തമായും ഇരിക്കുന്ന തേജസ്സി നെ നമസ്കരിക്കുന്നു.

[2] "അനന്തചിന്മാത്രമൂർത്തയേ" എന്ന് പാഠഭേദം.

# 1. മൂർഖപദ്ധതി

**ബോദ്ധാരോ മത്സരഗ്രസ്താഃ പ്രഭവഃ സ്മയദൂഷിതാഃ**
**അബോധോപഹതാഃ ചാന്യേ ജീർണ്ണമംഗേ സുഭാഷിതം 1**

ബുദ്ധിമാന്മാർ അസൂയാഗ്രസ്തന്മാരായി ഭവിക്കുന്നു. പ്രഭുക്കന്മാരാകട്ടെ അഹങ്കാരത്താൽ ദൂഷിതന്മാരായും തീരുന്നു. ബാക്കിയുള്ളവരോ? അറിവില്ലായ്മനിമിത്തം ദുഃഖിതന്മാരായി കലാശിക്കുന്നു. അതിനാൽ സുഭാഷിതങ്ങളാകട്ടെ ഓരോരുത്തരുടേയും ശരീരത്തിൽതന്നെ (അന്തരംഗത്തിൽ തന്നെ) മറഞ്ഞിരിക്കുന്നു.

**അജ്ഞഃ സുഖം ആരാധ്യഃ സുഖതരം ആരാധ്യതേ വിശേഷജ്ഞഃ**
**ജ്ഞാനലവദുർവ്വിദഗ്ദ്ധം ബ്രഹ്മാപി തം നരം ന രഞ്ജയതി 2**

അറിവില്ലാത്തവൻ ആരാധിക്കപ്പെടുവാൻ യോഗ്യൻ തന്നെ. അറിവുള്ളവനാകട്ടെ ഏറ്റവും യോഗ്യൻതന്നെ. എന്നാൽ അല്പജ്ഞാനംകൊണ്ടു മിടുക്കു ഭാവിക്കുന്ന മനുഷ്യനാകട്ടെ ബ്രഹ്മാവിനാൽപ്പോലും രഞ്ജിപ്പിക്കുവാൻ കഴിയാത്തവനായിരിക്കുന്നു.

അതായത് അറിവില്ലാത്ത ഒരു മനുഷ്യനെ വിജ്ഞാനമുള്ളവനാക്കിത്തീർക്കുവാൻ അത്ര പ്രയാസമില്ല. അതുപോലെ തന്നെ ബുദ്ധിയുള്ളവനെ കാര്യങ്ങൾ ഗ്രഹിപ്പിക്കുന്നതിനും വളരെവേഗം കഴിയും. എന്നാൽ തനിക്കു സമനായി മറ്റാരുമില്ലെന്ന അഹംഭാവത്തോടുകൂടി വർത്തിക്കുന്ന അല്പബുദ്ധിയായ മനുഷ്യനെ നന്നാക്കിത്തീർക്കുവാൻ ബ്രഹ്മാവിനെക്കൊണ്ടുകൂടിയും സാധിക്കയില്ലെന്നു സാരം.

**പ്രസഹ്യ മണിം ഉദ്ധരേന്മകരവക്ത്രദംഷ്ട്രാന്തരാൽ**
**സമുദ്രമപി സന്തരേൽ പ്രചലദൂർമ്മിമാലാകുലം**
**ഭുജംഗമപി കോപിതം ശിരസി പുഷ്പവദ്ധാരയേത്**
**ന തു പ്രതിനിവിഷ്ടമൂർഖജനചിത്തമാരാധയേത് 3**

മകരമത്സ്യത്തിന്റെ വക്ത്രദംഷ്ട്രാമദ്ധ്യത്തിൽനിന്നും വളരെ പണി പ്പെട്ടിട്ടു രത്നത്തെ ഉദ്ധരിച്ചെടുക്കാം. ഇളകി മറിഞ്ഞു കൊണ്ടിരിക്കുന്ന തിരമാലകളാൽ നിറയപ്പെട്ടിട്ടുള്ള സമുദ്രത്തെക്കൂടിയും ഏതുവിധേനയെ ങ്കിലും കടക്കാം. കോപിച്ചിരിക്കുന്ന പാമ്പിനെയും ശിരസ്സിൽ പുഷ്പമെന്ന വണ്ണം ധരിക്കുകയും ചെയ്യാം. അല്പമാത്രമായി അറിവിനാൽ തനിക്കുപരി വിദ്വത്തമുള്ളവരായി മറ്റാരും ലോകത്തിൽ ഇല്ലെന്നു കരുതിയിരിക്കുന്ന അറിവില്ലാത്തവന്റെ മനസ്സിനെയാകട്ടെ സമ്മതിപ്പിക്കുവാൻ നേരെയാക്കു വാൻ സാധിക്കുന്നതല്ല.

**ലഭേത സികതാസു തൈലമപി യത്നതഃ പീഡയൻ**
**പിബേച്ച മൃഗതൃഷ്ണികാസു സലിലം പിപാസാർദ്ദിതഃ**
**ക്വചിദപി പര്യടൻ ശശവിഷാണം ആസാദയേത്**
**ന തു പ്രതിനിവിഷ്ടമൂർഖചിത്തം ആരാധയേൽ 4**

അത്യധികമായി പ്രയാസപ്പെട്ടാൽ മണലിനെക്കൂടി ഞെക്കിപ്പിഴിഞ്ഞ് എണ്ണയെടുക്കാം. അതീതമായ ദാഹത്താൽ ആകുലരായിരിക്കുന്ന ജനങ്ങ ൾക്കു പ്രയത്നിച്ചാൽ മരുമരീചികയിൽ നിന്നുപോലും ജലം പാനം ചെയ്യാം. ദേശസഞ്ചാരിയായ ഒരുവനു അവന്റെ അനേകദിക്കുകളിലെ പ്രയാണ ത്തിൽ ഒരിക്കൽ മുയൽക്കൊമ്പു ലഭിച്ചുവെന്നുംവരാം. എന്നാൽ അജ്ഞാന ത്താൽ വിദ്വദ്ഭാവം പൂണ്ടിരിക്കുന്ന മൂർഖന്മാരുടെ മനസ്സിനെ സമ്മതിപ്പി ക്കുക, അതീവ അസാദ്ധ്യവും വിഷമവുമാകുന്നു.

**വ്യാളം ബാലമൃണാലതന്തുഭിരസൗ രോദ്ധും സമുജ്ജൃംഭതേ**
**ഛേത്തും വജ്രമണിം ശിരീഷകുസുമപ്രാന്തേന സന്നഹ്യതി**
**മാധുര്യം മധുബിന്ദുനാ രചയിതും ക്ഷാരാമുധേരീഹതേ**
**മൂർഖാൻ യഃ പ്രതിനേതുമിച്ഛതി ബലാൽ സൂക്തൈഃ സുധാസ്യന്ദിഭിഃ 5**

അമൃതധാരാവാഹികളായ വാക്കുകളെക്കൊണ്ടു കഴിയുന്നത്ര പണി പ്പെട്ടു പരിശ്രമിച്ച് അറിവില്ലാത്തവരായ ജനങ്ങളെ പറഞ്ഞ് സമ്മതിപ്പിക്കു വാൻ ഏതൊരാൾ ആഗ്രഹിക്കുന്നുവോ അത്, ഇളയ മൃണാളനൂലുകളെ ക്കൊണ്ട് മദയാനയെ കെട്ടിനിർത്തുന്നതിനും വജ്രമണിയെ ശിരീഷകുസുമ (വാകപ്പൂവ്)ത്തിന്റെ അറ്റംകൊണ്ട് ഛേദിക്കുന്നതിനും തേൻതുള്ളികളെ

ക്കൊണ്ടു ലവണസമുദ്രത്തെ മാധുര്യമുള്ളതാക്കിത്തീർക്കുന്നതിനും ചെയ്യുന്ന ശ്രമം പോലെയാകുന്നു.

ദുർബുദ്ധികളായവരെ അനുസരിപ്പിച്ചുകളയാമെന്നുള്ള വിചാരം വെറും അബദ്ധമാകുന്നു എന്ന് സാരം.

**സ്വായത്തം ഏകാന്തഗുണം വിധാത്രാ**
**വിനിർമ്മിതം ഛാദനം അജ്ഞതായാഃ**
**വിശേഷതഃ സർവ്വവിദാം സമാജേ**
**വിഭൂഷണം മൗനമപണ്ഡിതാനാം** 6

അപണ്ഡിതന്മാരുടെ മൂഢതയെ മറയ്ക്കുവാനായി അവർക്കു അത്യന്തം ഹിതകരമായതും, ആവശ്യാനുസരണം കൈക്കൊള്ളാവുന്നതുമായ മൗനം എന്ന ആവരണം (മറ) ബ്രഹ്മാവിനാൽ നിർമ്മിക്കപ്പെട്ടു. അതുകൊണ്ട് വിശേഷിച്ച് പണ്ഡിതന്മാരുടെ സഭയിൽ മൂഢന്മാർക്ക് മൗനം അലങ്കാരമാകുന്നു.

അതായത് വിജ്ഞന്മാരുടെ സദസ്സിൽ അജ്ഞന്മാർ തങ്ങളുടെ മൗനത്തെ ഭഞ്ജിക്കാതെയിരിക്കുന്നത് ഉത്തമമാകുന്നു.

**യദാ കിഞ്ചിജ്ജ്ഞോƒഹം ദ്വിപ ഇവ മദാന്ധഃ സമഭവം**
**തദാ സർവ്വജ്ഞോƒസ്മീത്യഭവദവലിപ്തം മമ മനഃ**
**യദാ കിഞ്ചിൽ കിഞ്ചിദ്ബുധജനസകാശാദവഗതം**
**തദാ മൂർഖോƒസ്മീതി ജ്വര ഇവ മദോ മേ വ്യപഗതഃ** 7

ഞാൻ അല്പംമാത്രം അറിവുള്ളവനായിരുന്നപ്പോൾ ആനയെപ്പോലെ മദാന്ധനായി ഭവിച്ച് "ഞാൻ സർവ്വജ്ഞനാണ്" എന്നു ചിന്തിച്ച് എന്റെ മനസ്സ് അഹങ്കാരത്തോടുകൂടിയതായിത്തീർന്നു. എപ്പോൾ വിദ്വജ്ജനങ്ങളിൽനിന്നും അല്പാല്പം വിജ്ഞാനം സിദ്ധിച്ചുവോ അപ്പോൾ "ഞാൻ മൂർഖനാണ്"എന്നു മനസ്സിലാക്കിയിട്ട് എന്റെ മദം, ജ്വരം എന്നപോലെ വേറിട്ടുപോകുകയും ചെയ്തു.

അതായത് വിജ്ഞാനം വർദ്ധിക്കുമ്പോൾ അഹങ്കാരങ്ങളെല്ലാം വേറിട്ടുപോകുന്നു എന്നർത്ഥം.

**കൃമികുലചിത്തം ലാലാക്ലിന്നം വിഗന്ധി ജുഗുപ്സിതം**
**നിരുപമരസം പ്രീത്യാ ഖാദൻ ഖരാസ്ഥി നിരാമിഷം**
**സുരപതിമപി ശ്വാ പാർശ്വസ്ഥം വിലോക്യ ന ശങ്കതേ**
**ന ഹി ഗണയതി ക്ഷുദ്രോ ജന്തുഃ പരിഗ്രഹഫല്ഗുതാം 8**

പുഴുക്കൂട്ടത്താൽ നിറയപ്പെട്ടതായും കടവാകളിൽക്കൂടി ഒഴുകി ക്കൊണ്ടിരിക്കുന്ന ജലത്താൽ നനയപ്പെട്ട് ദുസ്സഹദുർഗ്ഗന്ധത്തോടുകൂടി യതായും നിന്ദാർഹമായും അശേഷം മാംസമില്ലാത്തതായും ഇരിക്കുന്ന കഴുതയുടെ എല്ലിനെ അത്യധികമായ രസത്തോടുകൂടി ഭക്ഷിച്ചുകൊണ്ടിരി ക്കുന്ന പട്ടി, തന്റെ സമീപത്തിൽ നിൽക്കുന്ന ഇന്ദ്രനെത്തന്നെയും കണ്ടിട്ട് ലജ്ജിക്കുന്നില്ല. ആശ്ചര്യംതന്നെ! അപ്രകാരമുള്ള നീചജന്തുക്കൾ പരിഗ്രഹ വസ്തുവിനുള്ള താഴ്ന്ന സ്ഥിതിയെ ഗണിക്കുന്നില്ല.

അറിവില്ലാത്ത ഒരുവൻ അവന്റെ ദുഷ്ടപ്രവൃത്തികളിൽ പരാക്ഷേപ ശങ്ക ലേശവുമില്ല.

**ശിരഃ ശാർവ്വം സ്വർഗ്ഗാൽ പശുപതിശിരസ്തഃ ക്ഷിതിധരം**
**മഹീധ്രാത് ഉത്തുംഗാദ് അവനിമവനേശ്ചാപി ജലധിം**
**അഥോ ഗംഗാ സേയം പദമുപഗതാ സ്തോകമഥവാ**
**വിവേകഭ്രഷ്ടാനാം ഭവതി വിനിപാതഃ ശതമുഖഃ 9**

ഗംഗാദേവി സ്വർഗ്ഗലോകത്തിൽനിന്നും പരമശിവന്റെ ശിരസ്സിൽ വന്നുചേർന്നശേഷം അവിടെനിന്നും ഹിമവൽപർവത്തെ പ്രാപിച്ചു അനന്തരം അത്യുന്നതമായ പർവതത്തിൽ നിന്നും ഭൂമിയെ പ്രാപിച്ചു. അവിടെനിന്നും അല്പമായിരിക്കുന്ന അധഃപദത്തെ പാതാളലോകത്തെ പ്രാപിക്കുകയും ചെയ്തു. ഇതുപോലെ തിരിച്ചറിവില്ലാത്തവരായ ജനങ്ങ ൾക്കു അനേകവിധമായ നാശം സംഭവിക്കുന്നു.

**ശക്യോ വാരയിതും ജലേന ഹുതഭുക് ശൂർപ്പേണ സൂര്യാതപോ**
**നാഗേന്ദ്രോ നിശിതാംകുശേന സമദോ ദണ്ഡേന ഗോഗർദ്ദഭൗ**
**വ്യാധിർഭേഷജസംഗ്രഹൈശ്ച വിവിധൈർമന്ത്രപ്രയോഗൈർവ്വിഷം**
**സർവ്വസ്യൗഷധമസ്തി ശാസ്ത്രവിഹിതം മൂർഖസ്യ നാസ്ത്യൗഷധം 10**

അഗ്നി വെള്ളംകൊണ്ടും, സൂര്യന്റെ ചൂട് മുറംകൊണ്ടും, മദിച്ചിരിക്കുന്ന ഗജശ്രേഷ്ഠൻ മൂർച്ചയേറിയ തോട്ടികൊണ്ടും, പശുവും, കഴുതയും വടികൊണ്ടും, രോഗങ്ങൾ ഔഷധസംഗ്രഹങ്ങളെ (ദ്രാവകം, ലേഹ്യം, ഗുളിക, പൊടി എന്നിവകളെ) ക്കൊണ്ടും, വിഷം മന്ത്രപ്രയോഗങ്ങളെക്കൊണ്ടും തടയുന്നതിനെ സാധിക്കുന്നു. ശാസ്ത്രങ്ങളിൽ വിധിക്കപ്പെട്ടിരിക്കുന്ന പ്രതിക്രിയകളാൽ എല്ലാറ്റിനേയും നിവാരണം ചെയ്‌വാൻ കഴിയുന്നുണ്ട്. എന്നാൽ മൂർഖനു ഒരൗഷധവും പറ്റുകയില്ല.

## 2. വിദ്വത്പദ്ധതി

**ശാസ്ത്രോപസ്കൃതശബ്ദസുന്ദരഗിരഃ ശിഷ്യപ്രദേയാഗമാ**
**വിഖ്യാതാഃ കവയോ വസന്തി വിഷയേ യസ്യ പ്രഭോർനിർദ്ധനാഃ**
**തജ്ജാഡ്യം വസുധാധിപസ്യ സുധിയസ്ത്വർഥം വിനാപീശ്വരാഃ**
**കുത്സ്യാഃ സ്യുഃ കുപരീക്ഷകൈർന്ന മണയോ യൈരർഘതഃ പാതിതാഃ 11**

വ്യാകരണം, അലങ്കാരം, തർക്കം, വേദാന്തം, മീമാസം തുടങ്ങിയ ശാസ്ത്രാഭ്യസങ്ങളാൽ പ്രശോഭിച്ചിരിക്കുന്ന ശബ്ദങ്ങളെക്കൊണ്ട് സുന്ദരമായിട്ടുള്ള വാക്കുകളോടുകൂടിയവരായി ശിഷ്യന്മാർക്കുപദേശിപ്പാൻ യോഗ്യങ്ങളായിരിക്കുന്ന ആഗമങ്ങളോടുകൂടിയവരായി പ്രസിദ്ധന്മാരായിരിക്കുന്ന ഗ്രന്ഥനിർമ്മാതാക്കളായ കവികൾ, ഏതൊരു പ്രഭുവിന്റെ ദേശത്തിൽ നിർദ്ധനന്മാരായി വസിക്കുന്നുവോ അത് (ആ അവസ്ഥ), രാജാവിന്റെ, ജാഡ്യമാകുന്നു. വിദ്വാന്മാരാകട്ടെ അർത്ഥമില്ലാതെ ധനമില്ലാതെ തന്നെ പ്രഭുക്കന്മാരാകുന്നു. വിലമതിക്കാൻ പരിചയമില്ലാത്തവർ രത്നത്തിന് അതിന്റെ സാക്ഷാൽ വിലയിൽനിന്നും, കുറഞ്ഞവില നിശ്ചയിച്ചു എന്നുവച്ച് അതിനുള്ളതായ യഥാർത്ഥവിലയ്ക്ക് ഒട്ടും തന്നെ കുറവ് സംഭവിക്കുന്നതല്ല.

**ഹർത്തുർയാതി ന ഗോചരം കിമപി ശം പുഷ്ണാതി യത്സർവ്വദാ**
**പ്യർത്ഥിഭ്യഃ പ്രതിപാദ്യമാനമനിശം പ്രാപ്നോതി വൃദ്ധിം പരാം**
**കല്പാന്തേഷ്വപി ന പ്രയാതി നിധനം വിദ്യാഖ്യമന്തർദ്ധനം**
**യേഷാം താൻപ്രതി മാനമുജ്ഝത നൃപാഃ കസ്തൈഃ സഹ സ്പർദ്ധതേ12**

വിദ്യയെന്ന പേരോടുകൂടിയ സമ്പത്ത് കള്ളന്മാരുടെ ദൃഷ്ടിക്കു ലക്ഷീഭവിക്കുന്നില്ല. അത് എല്ലാ സമയത്തും വാചാമഗോചരമായിരിക്കുന്ന ഇന്നപ്രകാരമെന്ന് പറയാൻ പാടില്ലാത്തതായിരിക്കുന്ന സുഖത്തെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. എല്ലായ്പോഴും യാചിക്കുന്നവർക്കായി കൊടുക്കപ്പെട്ടാലും അതു അത്യധികമായ വർദ്ധനയെത്തന്നെ പ്രാപിക്കുന്നു. പ്രളയകാലത്തിൽപ്പോലും നാശം ഭവിക്കുന്നില്ല. അല്ലയോ രാജാക്കന്മാരേ! ആ സമ്പത്ത് ആരുടെ ഉള്ളിൽ സ്ഥിതിചെയ്യുന്നുവോ അവരിൽ ഉള്ള ഗർവ്വത്തെ ഉപേക്ഷിച്ചാലും! വിദ്വാന്മാരോട് ആരാണ് അസൂയപ്പെടുന്നത്?

**അധിഗതപരമാർത്ഥൻ പണ്ഡിതാൻ മാവമംസ്ഥാ–**
**സ്തൃണമിവ ലഘു ലക്ഷ്മീർന്നൈവ താൻ സംരുണദ്ധി**
**അഭിനവമദലേഖാശ്യാമഗണ്ഡസ്ഥലാനാം**
**ന ഭവതി ബിസതന്തുർവ്വാരണം വാരണാനാം 13**

സകലത്തിന്റേയും പരമാർഥത്തെ അറിഞ്ഞിരിക്കുന്നവരായ പണ്ഡിതന്മാരെ നിന്ദിക്കരുതേ. ലഘുവായ തൃണമെന്നവണ്ണം സമ്പത്ത് അവരെ തടയുന്നില്ല. അതായത് സമ്പത്തുകൊണ്ട് അവരെ തടുക്കുവാൻ സാധിക്കയില്ല. അവരെ സംബന്ധിച്ചിടത്തോളം സമ്പത്തും നിസ്സാരമായ തൃണവും തുല്യമാണ്. പുതിയതായ മദജലപ്രവാഹത്തിന്റെ രേഖകളെക്കൊണ്ടു കറുത്തിരിക്കുന്ന ഗണ്ഡസ്ഥലങ്ങളോടുകൂടിയ ആനകളെ തടുത്തുനിർത്തുവാൻ താമരനൂൽ പ്രയോജകീഭവിക്കുന്നില്ല.

**അംഭോജിനീവനവിഹാരവിലാസമേവ**
**ഹംസസ്യ ഹന്തി നിതരാം കുപിതോ വിധാതാ**
**ന ത്വസ്യ ദുഗ്ദ്ധജലഭേദവിധൗ പ്രസിദ്ധാം**
**വൈദഗ്ദ്ധ്യകീർത്തിമപഹർത്തുമസൗ സമർത്ഥഃ 14**

ബ്രഹ്മാവ് ഏറ്റവും കോപിച്ചിട്ട് അരയന്നത്തിന്റെ താമരയിലുള്ള വിശ്വാസത്തോടുകൂടിയ കളിയേയും നിവാസത്തേയും മുടക്കുന്നു. എന്നാൽ അദ്ദേഹം അവയുടെ നീരക്ഷീരങ്ങളെ തമ്മിൽ വേർതിരിപ്പാനുള്ള സാമർത്ഥ്യത്താൽ ജന്യമായിട്ടുള്ള കീർത്തിയെ ഇല്ലാതെയാക്കിത്തീർക്കുവാൻ ശക്തനായി ഭവിക്കുന്നില്ല.

**കേയൂരാണി ന ഭൂഷയന്തി പുരുഷം ഹാരാ ന ചന്ദ്രോജ്ജ്വലാ**
**ന സ്നാനം ന വിലേപനം ന കുസുമം നാലങ്കൃതാ മൂർദ്ധജാഃ**
**വാണ്യേകാ സമലങ്കരോതി പുരുഷം യാ സംസ്കൃതാ ധാര്യതേ**
**ക്ഷീയന്തേ ഖലു ഭൂഷണാനി സതതം വാഗ്ഭൂഷണം ഭൂഷണം 15**

തോൾവളകൾ പുരുഷനെ അലങ്കരിപ്പിക്കുന്നില്ല. ചന്ദ്രനെപ്പോലെ പ്രകാശമേറിയിരിക്കുന്നവകളായ മുത്തുമാലകളും അലങ്കരിപ്പിക്കുന്നില്ല. കുളി, കുറിക്കൂട്ടുകൾ, പുഷ്പം, ഭംഗിയായി കെട്ടിവച്ചിരിക്കുന്ന തലമുടി

ഇവകളോ? അവയും അലങ്കരിപ്പിക്കുന്നില്ല. ഗുരുവിൽനിന്നും പരിഷ്കൃത മായ ഏതൊരുവാക്കിനെ ജനങ്ങൾ ധരിച്ചിരിക്കുന്നുവോ ആ വാക്ക് പുരുഷനെ വേണ്ടവണ്ണം ശോഭിപ്പിക്കുന്നു. അലങ്കാരവസ്തുക്കളെല്ലാം നശിച്ചുപോകുന്നു. എന്നാൽ വാക്കാകുന്ന ഭൂഷണം സദാ ഭൂഷണമായി ത്തന്നെ വർത്തിക്കുന്നു.

**വിദ്യാ നാമ നരസ്യ രൂപമധികം പ്രച്ഛന്നഗുപ്തം ധനം**
**വിദ്യാ ഭോഗകരീ യശഃസുഖകരീ വിദ്യാ ഗുരൂണാം ഗുരുഃ**
**വിദ്യാ ബന്ധുജനോ വിദേശഗമനേ വിദ്യാ പരാ ദേവതാ**
**വിദ്യാ രാജസു പൂജ്യതേ ന തു ധനം വിദ്യാവിഹീനഃ പശുഃ 16**

പുരുഷന്ന് ഏറ്റവും സൗന്ദര്യം വിദ്യയാകുന്നു എന്ന് പ്രസിദ്ധമാണ്. മറയ്ക്കപ്പെട്ടിട്ടുള്ളതും സൂക്ഷിക്കപ്പെട്ടിട്ടുള്ളതുമായ സമ്പത്താകുന്നു വിദ്യ. വിദ്യ ഭോഗകരിയും യശസ്സിനേയും സുഖത്തേയും ദാനം ചെയ്യുന്നതുമാ കുന്നു. വിദ്യ ഗുരുക്കന്മാരിൽവച്ചു ഗുരുവും വിദേശഗമനവേളകളിൽ മിത്ര വുമാകുന്നു. വിദ്യ ശ്രേഷ്ഠയും ദേവതയും രാജപൂജിതയുമാകുന്നു. ധനത്തെ ആരും തന്നെ പൂജിക്കുന്നില്ല. അതിനാൽ വിദ്യാവിഹീനനായിരിക്കുന്ന മനുഷ്യൻ അറിവില്ലാത്ത മൃഗങ്ങൾക്കു സദൃശനാകുന്നു.

**ക്ഷാന്തിശ്ചേൽ കവചേന കിം കിമരിഭിഃ ക്രോധോഽസ്തി ചേദ്ദേഹിനാം**
**ജ്ഞാതിശ്ചേദ് അനലേന കിം യദി സുഹൃദ് ദിവ്യൗഷധം കിം ഫലം**
**കിം സർപ്പൈർയദി ദുർജ്ജനാഃ കിമു ധനൈർ വിദ്യാഽനവദ്യാ യദി**
**വ്രീളാ ചേത് കിമു ഭൂഷണൈഃ സുകവിതാ യദ്യസ്തി രാജ്യേന കിം 17**

മനുഷ്യർക്ക് ക്ഷമ ഉണ്ടെങ്കിൽ കവചംകൊണ്ടു എന്താണവശ്യ മുള്ളത്. കോപമുണ്ടെങ്കിൽ വിരോധികളെക്കൊണ്ടെന്തുഫലം? ജ്ഞാതി (സംബന്ധി) യുണ്ടെങ്കിൽ അഗ്നിയെക്കൊണ്ടെന്തുഫലം? സുഹൃത്തുണ്ടെ ങ്കിൽ അതിവീര്യമുള്ളവകളായ ഔഷധങ്ങളെക്കൊണ്ടുള്ള ഫലം എന്ത്? കളങ്കരഹിതമായ വിദ്യയുണ്ടെങ്കിൽ ധനംകൊണ്ടെന്തു ഫലം? ലജ്ജയു ണ്ടെങ്കിൽ ഭൂഷണാദികളെക്കൊണ്ടെന്തുഫലം? നല്ല കവിതയുണ്ടെന്നു വരികിൽ പിന്നെ രാജ്യംകൊണ്ടെന്തു ഫലം? ഇവകളുണ്ടെങ്കിൽ മറ്റൊന്നും തന്നെ വേണ്ടതില്ലെന്നു സാരം.

**ദാക്ഷിണ്യം സ്വജനേ ദയാ പരിജനേ ശാഠ്യം സദാ ദുർജ്ജനേ**
**പ്രീതിഃ സാധുജനേ നയോ നൃപജനേ വിദ്വജ്ജനേ ചാർജവം**
**ശൗര്യം ശത്രുജനേ ക്ഷമാ ഗുരുജനേ കാന്താജനേ ധൃഷ്ടതാ**
**യേ ചൈവം പുരുഷാഃ കലാസു കുശലാസ്തേഷ്വേവ ലോകസ്ഥിതിഃ 18**

സ്വജനങ്ങളിൽ ദാക്ഷിണ്യവും, അന്യജനങ്ങളിൽ കാരുണ്യവും, ദുഷ്ടന്മാരിൽ എല്ലയ്പോഴും ശാഠ്യവും, സാധുജനങ്ങളിൽ സന്തോഷവും രാജാക്കന്മാരിൽ നീതിയും, വിദ്വാന്മാരിൽ വണക്കവും, ശത്രുക്കളിൽ പരാക്രമവും ഗുരുജനങ്ങളിൽ ശാന്തസ്വഭാവവും, സ്ത്രീകളിൽ ദാർഢ്യം (മനസ്സുറപ്പ്) ഇങ്ങനെ വിദ്യകളിൽ ഏതു പുരുഷന്മാർ സാമർത്ഥ്യമുള്ള വരായിത്തീരുന്നുവോ അവരിൽ ജനസമ്മതി ഭവിക്കുന്നു (അവരെ ലോകം ബഹുമാനിക്കുന്നു).

**ജാഡ്യം ധിയോ ഹരതി സിഞ്ചതി വാചി സത്യം**
**മാനോന്നതിം ദിശതി പാപമപാകരോതി**
**ചേതഃ പ്രസാദയതി ദിക്ഷു തനോതി കീർത്തിം**
**കിംകിം ന സാധയതി കല്പലതേവ വിദ്യാ 19**

വിദ്യാദികളെക്കൊണ്ടുള്ള അറിവ് ബുദ്ധിയുടെ മൂഢതയകറ്റുന്നു. വാക്കിൽ സത്യത്തെത്തന്നെയുണ്ടാക്കുകയും പ്രഭാവോൽക്കർഷത്തെ കൊടുക്കുകയും പാപത്തെ ഇല്ലായ്മചെയ്യുകയും മനസ്സിനെ ആനന്ദിപ്പിക്കു കയും അഖിലദേശങ്ങളിലും സുയശസ്സിനെ പരത്തുകയും ചെയ്യുന്നു. (അതിന്) കല്പവല്ലിയെന്നപോലെ ഏതൊന്നിനെയാണ് സാധിക്കാൻ കഴിയാത്തത്?

**ജയന്തി തേ സുകൃതിനോ രസസിദ്ധാഃ കവീശ്വരാഃ**
**നാസ്തി യേഷാം യശഃകായേ ജരാമരണജം ഭയം 20**

യാതൊരു കവിശ്രേഷ്ഠന്മാരുടെ കീർത്തിയാകുന്ന ശരീരത്തിൽ ജരാ–മരണജങ്ങളായ (വാർദ്ധക്യത്തിലും മരണത്തിലുംനിന്നുണ്ടാകുന്നതായ ഭയം) ഉണ്ടാകുന്നില്ലയോ, പുണ്യവാന്മാരും, രസസിദ്ധന്മാരും (നവരസങ്ങ

ളാൽ സിദ്ധപുരുഷതുല്യന്മാരായിരിക്കുന്ന) ആയിരിക്കുന്ന ആ കവീശ്വര ന്മാർ സർവ്വോൽക്കർഷേണ ജയിക്കുന്നു.

# 3. ശൗര്യപദ്ധതി

**ക്ഷുത്ക്ഷാമോ*f*പി ജരാകൃശോ*f*പി ശിഥിലപ്രാണോ*f*പി കഷ്ടാം ദശാം**
**ആപന്നോ*f*പി വിപന്നദീധിതിരിതി പ്രാണേഷു നശ്യത്സ്വപി**
**മത്തേഭേന്ദ്രവിഭിന്നകുംഭപിശിതഗ്രാസൈകബദ്ധസ്പൃഹഃ**
**കിം ജീർണ്ണം തൃണമത്തി മാനമഹതാമഗ്രേസരഃ കേസരീ 21**

മദിച്ചിരിക്കുന്ന ഗജശ്രേഷ്ഠന്റെ മർദ്ദിക്കപ്പെട്ട മസ്തകത്തെ പിളർക്കുന്നതുകൊണ്ടുണ്ടാകുന്ന മാംസപിണ്ഡത്തിൽ അതീവേച്ഛയോടുകൂടിയവനായും മഹത്തുകളിൽ (മാനികളിൽ) ശ്രേഷ്ഠരായുള്ളവരിൽവെച്ച് ശ്രേഷ്ഠനായും ഇരിക്കുന്ന സിംഹം വിശപ്പുകൊണ്ടു കൃശനായിരുന്നാലും വാർദ്ധക്യംകൊണ്ടു തൊലിയെല്ലാം ചുക്കിച്ചുളിഞ്ഞവനായിരുന്നാലും അസ്ഥികളെല്ലാം മിക്കവാറും പൊടിഞ്ഞും, സന്ധികൾ അഴിഞ്ഞും ഇരിക്കുന്നവനായിരുന്നാലും എത്രയും ഓജസ്സു കുറഞ്ഞിരിക്കുന്നവനായാലും പ്രാണങ്ങളെല്ലാം നശിക്കാൻ ഭവിക്കുന്നവനായിരുന്നാലും ജീർണ്ണിച്ചിരിക്കുന്ന പുല്ലിനെ ഭക്ഷിക്കുന്നുണ്ടോ?

**സ്വല്പസ്നായുവസാവശേഷമലിനം നിർമ്മാംസമപ്യസ്ഥ്യഹോ**
**ശ്വാ ലബ്ധ്വാ പരിതോഷമേതി ന തു തത്തസ്യ ക്ഷുധാശാന്തയേ**
**സിംഹോ ജംബുകമങ്കമാഗതമപി ത്യക്ത്വാ നിഹന്തി ദ്വിപം**
**സർവഃ കൃച്ഛ്രഗതോപി വാഞ്ഛന്തി ജനഃ സത്ത്വാനുരൂപം ഫലം 22**

പട്ടി, അല്പമായ ചെറുഞരമ്പോടുകൂടിയതായും മേദസ്സിന്റെ ഒലിപ്പുകൊണ്ടു അഴുക്കടഞ്ഞതായും (മലിനമായതും) മാംസമില്ലാത്തതായും ഇരിക്കുന്ന അസ്ഥിയെ കിട്ടീട്ട് അത്യധികമായ സന്തോഷത്തെ പ്രാപിക്കുന്നു. എന്നാൽ ആ അസ്ഥി അതിന്റെ വിശപ്പിനെ തീർക്കുവാൻ പര്യാപ്തമായിരിത്തീരുന്നില്ല. ആശ്ചര്യം! സിംഹം തന്റെ മടിയിൽ കുറുനരി ആഗതനായിരിക്കുന്നുവെങ്കിലും അതിനെ ഉപേക്ഷിച്ചിട്ട് ആനയെ തന്നെ കൊല്ലുന്നു. സകലവും ക്ഷണേന ലഭ്യമെന്നിരുന്നാലും ബലത്തിന്നനുസൃതമായ ഫലത്തെ മാത്രമേ അഭിവാഞ്ഛിക്കുന്നുള്ളു.

**ലാംഗൂലചാലനമധശ്ചരണാവഘാതം**
**ഭൂമൗ നിപത്യ വദനോദരദർശനം ച**
**ശ്വാ പിണ്ഡദസ്യ കുരുതേ ഗജപുംഗവസ്തു**
**ധീരം വിലോകയതി ചാടുശതൈശ്ച ഭുങ്ക്തേ 23**

പട്ടി ഉരുളച്ചോറുകൊടുക്കുന്ന ആളെ വാലിനെ ഇളക്കി കാലുകളെ നിലത്തോടു ചേർത്തുകൊണ്ടു മുഖത്തേയും വയറ്റിനേയും നോക്കുന്നു. ആനയാകട്ടെ (തനിക്ക് ഭക്ഷണം നല്കുന്നയാളിനെ) വളരെ ഗാംഭീര്യ ത്തോടുകൂടി നോക്കുകയും വളരെയധികം പ്രിയവചസ്സുകൾ പറഞ്ഞതിനു ശേഷംമാത്രം ഭക്ഷിക്കുകയും ചെയ്യുന്നു.

**പരിവർത്തിനി സംസാരേ മൃതഃ കോ വാ ന ജായതേ**
**സ ജാതോ യേന ജാതേന യാതി വംശഃ സമുന്നതിം 24**

ജനനമരണങ്ങൾ അനുക്രമമായി ആവർത്തിച്ചാവർത്തിച്ചുകൊണ്ടി രിക്കുന്ന പ്രപഞ്ചത്തിൽ മരിച്ചവനായ എവൻ ജനിക്കുന്നില്ല? ജനിച്ചിരി ക്കുന്ന ഏതൊരു പുരുഷനെക്കൊണ്ടു വംശം ശ്രേഷ്ഠതയെ പ്രാപിക്കു ന്നുവോ അവൻ ജനിച്ചവനായി ഭവിക്കുന്നു. പുണ്യപുരുഷന്റെ ജനനം മാത്രമേ ജനനമാവുന്നുള്ളു.

**കുസുമസ്തബകസ്യേവ ദ്വേ ഗതീഹ മനസ്വിനഃ**
**മൂർദ്ധ്നി വാ സർവ്വലോകസ്യ ശീര്യതേ വന ഏവ വാ 25**

മാനമുള്ള ആളുകൾക്കു പൂങ്കുലയ്ക്കെന്നപോലെ രണ്ടു ഗതികൾ ഭവിക്കുന്നു. ഒന്നുകിൽ അത് സർവ്വജനങ്ങളുടേയും ശിരസ്സിൽ ശോഭിക്കും അല്ലെങ്കിൽ ദൂരെ വനത്തിൽക്കിടന്ന് വാടിക്കൊഴിഞ്ഞു പോകും. അതു പോലെ മാനികൾ സ്വദേശത്ത് ജനങ്ങളുടെയെല്ലാം ആരാധനാപാത്രമായി കഴിയുകയോ അല്ലെങ്കിൽ കാട്ടിൽപ്പോയി ഏകാകിയായി തപസ്സുചെയ്തു ജീവിക്കുകയോ ചെയ്യും.

**സന്ത്യന്യേƒപി ബൃഹസ്പതിപ്രഭൃതയഃ സംഭാവിതാഃ പഞ്ചഷാ–**
**സ്താൻ പ്രത്യേഷ വിശേഷവിക്രമരുചീ രാഹുർന്ന വൈരായതേ**

**ദ്വാവേവ ഗ്രസതേ ദിവാകരനിശാപ്രാണേശ്വരൗ ഭാസ്വരൗ**
**ഭ്രാതഃ പർവ്വണി പശ്യ ദാനവപതിഃ ശീർഷാവശേഷാകൃതിഃ 26**

അല്ലയോ സഹോദരാ! ബൃഹസ്പതി തുടങ്ങിയുള്ളവരും മറ്റന്യന്മാരും ആയ അഞ്ചാറുദേവന്മാർ (ഗ്രഹങ്ങൾ) മാനിതന്മാരായിട്ടിരിക്കുന്നു. അത്യധികമായ പരാക്രമത്തിൽ താല്പര്യത്തോടുകൂടിയിരിക്കുന്ന രാഹു ആ ബൃഹസ്പതി മുതലായവരെക്കുറിച്ചു ശത്രുവായിത്തീരുന്നുമില്ല. എന്നാൽ മുഖം മാത്രമായി അവശേഷമായ ആകൃതിയോടുകൂടിയിരിക്കുന്ന രാഹു പൗർണമി, അമാവാസി എന്നീ ദിവസങ്ങളിൽ പ്രകാശമാനന്മാരായിരിക്കുന്ന സുര്യചന്ദ്രന്മാരെ ഗ്രസിക്കുന്നതു നോക്കുക. (അഭിമാനികളായ ജനങ്ങൾ തങ്ങൾക്കു ഏതെല്ലാം അംഗഹാനി നേരിട്ടാലും അവർ തങ്ങൾക്കു സമന്മാരായിട്ടുള്ളവരോടല്ലാതെ മത്സരിക്കുന്നതല്ല.)

**വഹതി ഭുവനശ്രേണിം ശേഷഃ ഫണാഫലകസ്ഥിതാം**
**കമഠപതിനാ മധ്യേപൃഷ്ഠം സദാ സ ച ധാര്യതേ**
**തമപി കുരുതേ ക്രോഡാധീനം പയോധിരനാദരാദ്**
**അഹഹ മഹതാം നിഃസീമാനശ്ചരിത്രവിഭൂതയഃ 27**

അനന്തൻ പത്തികളാകുന്ന പലകയിൽ സ്ഥിതിചെയ്യുന്ന ഭുവനസമൂഹത്തെ (അതലം, വിതലം, സുതലം, തലാതലം, രസാതലം, മഹാതലം, പാതാളം, ഭൂമി, ഭുവർലോകം, സ്വർല്ലോകം മഹർല്ലോകം, ജനലോകം, തപോലോകം, സത്യലോകം, എന്നീ പതിന്നാലുലോകങ്ങളെ) വഹിക്കുന്നു. അങ്ങനെയുള്ള അനന്തനെ ആദികൂർമ്മം പുറമദ്ധ്യത്തിൽ എപ്പോഴും വഹിച്ചുകൊണ്ടിരിക്കുന്നു. ആദികൂർമ്മത്തേയും സമുദ്രത്തേയും (പ്രളയസമുദ്രം) ആദരാധിക്യത്താൽ ആദിവരാഹം വഹിക്കുന്നു. ആശ്ചര്യം! മഹത്തുക്കളുടെ മഹാത്മ്യസമ്പത്തുകൾ അതിരില്ലാത്തവകളാകുന്നു.

**വരം പ്രാണത്യാഗസ്സമദമഘവൻമുക്തകുലിശ–**
**പ്രഹാരൈരുദ്ഗച്ഛദ്ബഹുളദഹനോദ്ഗാരഗുരുഭിഃ**
**തുഷാരാദ്രേഃ സൂനോരഹഹ പിതരി ക്ലേശവിവശേ**
**ന ചാസൗ സമ്പാതഃ പയസി പയസാം പത്യുരുചിതഃ 28**

ഹിമവത് പർവതത്തിന്റെ പുത്രനായ മൈനാകപർവതത്തിനു കല്ലിൽ അടിപെട്ടുണ്ടായ അഗ്നിയുടെ പ്രസരിപ്പുകൊണ്ടു ദുസ്സഹമായിരിക്കുന്ന ഇന്ദ്രനാൽ പ്രയോഗിക്കപ്പെട്ട വജ്രായുധത്തിന്റെ അടികൊണ്ടുള്ള ജീവാപായം ശ്രേഷ്ഠമാകുന്നു. എന്നാൽ ഹിമവാൻ ദുഃഖംകൊണ്ടു ക്ഷീണിച്ചിരിക്കുമ്പോൾ മൈനാകം തന്റെ രക്ഷയ്ക്കായി സമുദ്രത്തിൽ താണുകിടന്നതു ഉചിതമല്ലാത്തതും കഷ്ടവുമാകുന്നു. (ഇവിടെ മൈനാകം തന്റെ പിതാവിനെ സങ്കടമനുഭവിപ്പിക്കുന്നതിനേക്കാൾ അഹങ്കാരിയായ ഇന്ദ്രന്റെ വജ്രപാതത്താൽ മരിച്ചുകളയാമെന്നു കരുതാതെ സ്വരക്ഷയെ മാത്രം കരുതി സമുദ്രത്തിൽച്ചെന്നു ഒളിച്ചുകിടന്നത് ഒട്ടും ഉചിതമായിട്ടു ള്ളതല്ല. മാനമുള്ള ആളുകൾ മൈനാകത്തെപ്പോലെ പ്രവർത്തിക്കരുതാ ത്തതും ഏതനർത്ഥങ്ങൾ നേരിട്ടാലും സധീരം നേരെ നിൽക്കയുമാകുന്നു വേണ്ടത്).

**യദചേതനോപി പാദൈസ്പൃഷ്ടഃ**
**പ്രജ്വലതി സവിതുരിനകാന്തഃ**
**തത്തേജസ്വീ പുരുഷഃ പരകൃ**
**തനികൃതിം കഥന്നു വാ സഹതേ** 29

യാതൊരു കാരണത്താൽ ജീവനില്ലാത്തതായിരുന്നാലും സൂര്യകാന്ത കല്ല് സൂരന്റെ പാദങ്ങൾ (കിരണങ്ങൾ) സ്പർശിക്കുമ്പോൾ കത്തിയെരി യുന്നു. ശൗര്യവനായിരിക്കുന്ന പുരുഷൻ മറ്റൊരുത്തനാൽ ചെയ്യപ്പെടുന്ന നിന്ദയെ എങ്ങനെയാണ് സഹിക്കുക? പരനിന്ദയെ സഹിക്കാൻ പാടില്ലാ ത്തതാകുന്നു.

**സിംഹഃ ശിശുരപി നിപതതി**
**മദമലിനകപോലഭിത്തിഷു ഗജേഷു**
**പ്രകൃതിരിയം സത്വവതാം**
**ന ഖലു വയസ്തേജസോ ഹേതുഃ** 30

സിംഹം ശിശുവായിരുന്നാലും മദജലംകൊണ്ട് അഴുക്കു കലർന്നിരി ക്കുന്നതും, ഭിത്തിപോലെ അതിവിസ്താരമേറിയതുമായ ഗണ്ഡസ്ഥലങ്ങ

ളോടുകൂടിയിരിക്കുന്ന ആനകളിൽ ചാടി പതിക്കുന്നു. ഇത് ശൗര്യശാലി കളുടെ സ്വഭാവമാകുന്നു. വയസ്സ് ഒരിക്കലും പരാക്രമത്തിന് കാരണമായി ത്തീരുന്നതല്ല.

## 4. അർത്ഥപദ്ധതി

**ജാതിര്യാതു രസാതലം ഗുണഗണൈസ്തത്രാപ്യധോ ഗച്ഛതാം**
**ശീലം ശൈലതടാത് പതത്വഭിജനഃ സന്ദഹ്യതാം വഹ്നിനാ**
**ശൗര്യേ വൈരിണി വജ്രമാശു നിപതത്വർത്ഥോƒസ്തു നഃ കേവലം**
**യേനൈകേന വിനാ ഗുണസ്തൃണലവപ്രായാഃ സമസ്താ ഇമേ 31**

ജാതി പാതാളത്തെ പ്രാപിക്കട്ടെ. ഗുണഗണം പാതാള ലോകത്തിനും താഴെ പോകട്ടെ. ശീലം പർവ്വതശിഖരത്തിൽ നിന്നും വീഴട്ടെ. അഭിജനം (സഹായികജനം) അഗ്നിയാൽ ഭസ്മീകൃതമായിത്തീരട്ടെ. ശത്രുജനങ്ങൾ പരാക്രമത്തോടു കൂടിയിരിക്കുമ്പോൾ അതിവേഗത്തിൽ ഇടിയേറ്റു വീഴട്ടെ. നമുക്കു ധനം മാത്രം ഉണ്ടാകട്ടെ.അതില്ലെങ്കിൽ മറ്റെല്ലാഗുണങ്ങളും കേവലം തൃണപ്രായമായി ഭവിക്കുന്നു.

**യസ്യാസ്തി വിത്തം സ നരഃ കുലീനഃ**
**സ പണ്ഡിതഃ സ ശ്രുതവാൻ ഗുണജ്ഞഃ**
**സ ഏവ വക്താ സ ച ദർശനീയഃ**
**സർവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി 32**

യാതൊരു മനുഷ്യൻ ധനമുള്ളവനായിത്തീരുന്നുവോ അവൻ കുലീനനും (നല്ല കുലത്തിലുണ്ടായവനും) അവൻ പണ്ഡിതനും അവൻ കീർത്തിയുള്ളവനും അവൻ സകല ഗുണങ്ങളേയും അറിയുന്നവനും, അവൻ തന്നെ വാക്സാമർത്ഥ്യമുള്ളവനും അവൻ കാണ്മാൻ യോഗ്യനായിട്ടുള്ളവനും ആയി ഭവിക്കുന്നു. സർവ്വഗുണങ്ങളും (വലിപ്പം, അറിവ്, കീർത്തി, ഗുണജ്ഞത, വാക്സാമർത്ഥ്യം, സർവാശ്രയത്വം എന്നീ എല്ലാ വക ഗുണങ്ങളും) ധനത്തെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു.

**ദൗർമന്ത്ര്യാന്നൃപതിർവ്വിനശ്യതി യതിഃ സംഗാത്സുതോ ലാളനാ**
**ദ്വിപ്രോƒനദ്ധ്യയനാത് കുലം കുതനയാച്ഛീലം ഖലോപാസനാത്**
**ഹ്രീർമദ്യാദനവേക്ഷണാദപി കൃഷിഃ സ്നേഹഃ പ്രവാസാശ്രയാ**
**മൈത്രീ ചാപ്രണയാത് സമൃദ്ധിരനയാത് ത്യാഗപ്രമാദാദ്ധനം 33**

ദുർമ്മന്ത്രി നിമിത്തം രാജാവും, ഭോഗം നിമിത്തം സന്യാസിയും, ലാളനകൊണ്ടു പുത്രനും, വേദപഠനം ചെയ്യായ്ക നിമിത്തം ബ്രാഹ്മണനും, ദുഷ്ടനായ പുത്രൻ നിമിത്തം കുലവും, ദുഷ്ടസംസർഗ്ഗം നിമിത്തം സ്വഭാവവും, മദ്യം നിമിത്തം ലജ്ജയും, നോക്കായ്കനിമിത്തം കൃഷിയും, ദൂരദേശവാസത്തൽ സ്നേഹവും, വീണ്ടുവിചാരമില്ലാത്ത ദാനത്തൽ ധനവും നശിച്ചുപോകുന്നു.

**ദാനം ഭോഗോ നാശസ്തിസ്രോ ഗതയോ ഭവന്തി വിത്തസ്യ**
**യോ ന ദദാതി ന ഭുങ്ക്തേ തസ്യ തൃതീയാ ഗതിർഭവതി 34**

ധനത്തിന് സൽപാത്രത്തിൽ കൊടുക്കുക, താൻ അനുഭവിക്കുക, നാശം എന്നിങ്ങനെ മൂന്നുഗതികൾ ഉണ്ടാകുന്നു. യാതൊരുവൻ ധനത്തെ കൊടുക്കുന്നുമില്ല, അനുഭവിക്കുന്നുമില്ലായോ, അവന്റെ ധനത്തിനു മൂന്നാമത്തെ ഗതിയായ നാശം ഭവിക്കുന്നു.

**മണിഃ ശാണോല്ലീഢഃ സമരവിജയീ ഹേതിദലിതോ**
**മദക്ഷീണോ നാഗഃ ശരദി സരിതഃ ശ്യാനപുളിനാഃ**
**കലാശേഷശ്ചന്ദ്രഃ സുരതമൃദിതാ ബാലവനിതാ**
**തന്നിമ്നാ ശോഭന്തേ ഗലിതവിഭവാശ്ചാർത്ഥിഷു നരാഃ 35**

ചാണയിൽ ഉരച്ച രത്നവും, ആയുധത്താൽ മുറിവേറ്റിരിക്കുന്ന സമരവിജയിയും (യുദ്ധത്തിൽ ജയിച്ചവനും), മദംകൊണ്ടു ക്ഷീണിച്ചിരിക്കുന്ന ഗജശ്രേഷ്ഠനും, ശരൽക്കാലത്തിൽ കുറഞ്ഞൊന്നുണങ്ങിയിരിക്കുന്ന മണൽ തിട്ടകളോടു കൂടിയിരിക്കുന്ന നദിയും, കലാശേഷനായിരിക്കുന്ന ചന്ദ്രനും, സുരതവേളയിൽ മർദ്ദിക്കപ്പെട്ടവളായ ബാലവനിതയും, യാചകന്മാർക്കുവേണ്ട വകകളെയെല്ലാം കൊടുത്തു സമ്പത്തിനെ കൈവിട്ടവരായ ദാനശീലന്മാരും കാർശ്യത്താൽ ശോഭിക്കുന്നു.

**പരിക്ഷീണഃ കശ്ചിത് സ്പൃഹയതി യവാനാം പ്രസൃതയേ**
**സ പശ്ചാത്സമ്പൂർണ്ണഃ കലയതി ധരിത്രീം തൃണസമാം**
**അതശ്ചാനൈകാന്താ ഗുരുലഘുതയാർത്ഥേഷു ധനിനാം**
**അവസ്ഥാ വസ്തൂനി പ്രഥയതി ച സങ്കോചയതി ച 36**

ഒരുവൻ ദരിദ്രനായിരിക്കുമ്പോൾ ഉരിയ നെല്ലിനെ (യവം അഥവാ ബാർളി എന്നു പേരുള്ള ധാന്യം) ആഗ്രഹിക്കുന്നു. അവൻ പിന്നീട് ധനികനായിത്തീർന്നിട്ടു ഭൂമിയെ പുല്ലിനു സമമായി കരുതുന്നു. അതു പോലെ ഒരുവന്റെ സമ്പത്തിന്റെ വലിപ്പച്ചെറുപ്പംകൊണ്ടു അയാൾക്ക് പദാർത്ഥങ്ങൾ വലുതായും ചെറുതായും കാണപ്പെടുന്നു. സമ്പത്തിന്റെ അവസ്ഥയാണ് വസ്തുക്കളെ വലുതും ചെറുതുമാക്കിത്തീർക്കുന്നതെന്നു താല്പര്യം.

**രാജൻ ദുധുക്ഷസി യദി ക്ഷിതിധേനുമേനാം**
**തേനാദ്യ വത്സമിവ ലോകമമും പുഷാണ**
**തസ്മിംശ്ച സമ്യഗനിശം പരിപോഷ്യമാണേ**
**നാനാഫലം ഫലതി കല്പലതേവ ഭൂമിഃ 37**

അല്ലയോ രാജാവേ! ഈ ഭൂമിയാകുന്ന പശുവിനെ കറക്കണമെന്നു വിചാരിക്കുന്നു എങ്കിൽ അതു ഹേതുവാൽ ഇപ്പോൾ ഈ ജനത്തെ കിടാവെന്നവണ്ണം പാലിച്ചാലും. ജനമാകട്ടെ വഴിയാംവണ്ണം എല്ലായ്പോഴും പാലിക്കപ്പെട്ടിരിക്കുമ്പോൾ ഭൂമി കല്പലത എന്നപോലെ അനേക ഫലങ്ങളെ നൽകുന്നു. (പ്രജകളെ എത്രമാത്രം പ്രീതിയോടുകൂടി പാലനംചെയ്യു ന്നുവോ അത്രമാത്രം നാട്ടിലെ സമ്പത്തും വർദ്ധമാനദശയെ പ്രാപിക്കും എന്നു സാരം).

**സത്യാനൃതാ ച പരുഷാ പ്രിയവാദിനീ ച**
**ഹിംസ്രാ ദയാലുരപി ചാർത്ഥപരാ വദാന്യാ**
**നിത്യവ്യയാ പ്രചുരനിത്യധനാഗമാ ച**
**വാരാംഗനേവ നൃപനീതിരനേകരൂപാ 38**

രാജനീതി വേശ്യാസ്ത്രീയെന്നപോലെ സത്യാവസ്ഥയെ പറയുന്ന തായും അസത്യം പറയുന്നതായും കഠിനവാക്കു പറയുന്നതായും ഇഷ്ട ത്തെ പറയുന്നതായും ഉപദ്രവിക്കുന്നതായും ദയാലുവായും ധനത്തിൽ ആഗ്രഹമുള്ളതായും കൊടുക്കുന്നതായും പ്രതിദിനവും ചെലവോടുകൂടിയ തായും അത്യധികമായ ധനാഗമത്തോടുകൂടിയതായും ഇങ്ങനെ അനേക രൂപത്തിൽ ഇരിക്കുന്നു.

**ആജ്ഞാ കീർത്തിഃ പാലനം ബ്രാഹ്മണാനാം**
**ദാനം ഭോഗോ മിത്രസംരക്ഷണം ച**
**യേഷാമേതേ ഷഡ്ഗുണാ ന പ്രവൃത്താഃ**
**കോ*f*ർത്ഥസ്തേഷാം പാർത്ഥിവോപാശ്രയേണ 39**

അല്ലയോ രാജാവേ! ആജ്ഞ, കീർത്തി, ബ്രാഹ്മണപാലനം, ദാനം, അനുഭവം, ബന്ധുസംരക്ഷണം എന്നീ അറു ഗുണങ്ങൾ ഇല്ലാത്ത രാജാക്കന്മാരുടെ സേവകൊണ്ട് എന്താണ് പ്രയോജനം? (രാജാക്കന്മാർക്ക് മേൽ പറഞ്ഞ ആറു ഗുണങ്ങളും തികഞ്ഞിരുന്നുവെങ്കിൽ മാത്രമേ ആശ്രയിക്കുന്നവരുടെ ഇംഗിതങ്ങൾ സാധിച്ചുകൂടൂ. അതുകൊണ്ട് രാജാക്കന്മാർ ഈ ഷഡ്ഗുണങ്ങളിൽ പ്രത്യേക താൽപര്യമുള്ളവരായിരിക്കേണ്ടതാകുന്നു.)

**യദ്ധാത്രാ നിജഫാലപട്ടലിഖിതം സ്തോകം മഹദ്വാ ധനം**
**തത് പ്രാപ്നോതി മരുസ്ഥലേ*f*പി നിതരാം മേരൗ ച നാതോധികം**
**തദ് ധീരോ ഭവ വിത്തവത്സു കൃപണാം വൃത്തിം വൃഥാ മാ കൃഥാഃ**
**കൂപേ പശ്യ പയോനിധാവപി ഘടോ ഗൃഹ്ണാതി തുല്യം ജലം 40**

അല്പമാകട്ടെ മഹത്താകട്ടെ ഏതൊരു ധനം ബ്രഹ്മാവിനാൽ തന്റെ നെറ്റിത്തടത്തിൽ എഴുതപ്പെട്ടിരിക്കുന്നുവോ ആ ധനത്തെ (ബ്രഹ്മകല്പിതം പോലെയുള്ള ധനത്തെ) കേവലം വെള്ളംകൂടി ലഭിക്കാത്ത മരുസ്ഥലത്തു പോലും കിട്ടുമെന്നുള്ളതു നിശ്ചയമാണ്. സ്വർണ്ണമയമായ സുമേരു പർവ്വതത്തിൽ പോയാൽ പോലും അതിലുമധികം ഒന്നും കിട്ടുകയുമില്ല. അതിനാൽ നീ ധൈര്യത്തോടു കൂടിയിരുന്നാലും. നീ ധനികന്മാരോട് അസൂയപ്പെട്ട് ദീനയായിരിക്കുന്ന പ്രവൃത്തിയെ വെറുതെചെയ്യരുത്. കിണറ്റിലായാലും സമുദ്രത്തിലായാലും കുടം അതിൽ കൊള്ളുന്ന ജലത്തെ മാത്രമേ വഹിക്കുന്നുള്ളു. അതിനെ നോക്കിയാലും.

## 5. ദുർജ്ജനപദ്ധതി

**അകരുണത്വം അകാരണവിഗ്രഹഃ**
**പരധനേ പരയോഷിതി ച സ്പൃഹാ**
**സുജനബന്ധുജനേഷ്വസഹിഷ്ണുതാ**
**പ്രകൃതിസിദ്ധമിദം ഹി ദുരാത്മനാം 41**

കരുണയില്ലാതെയിരിക്കുക, കാരണംകൂടാതെ ശണ്ഠപിടിക്കുക, പരദ്രവ്യത്തിലും പരസ്ത്രീയിലും ആഗ്രഹം ജനിക്കുക, സജ്ജനങ്ങളിലും ബന്ധുജനങ്ങളിലും അസൂയയുണ്ടാവുക എന്നിങ്ങനെയുള്ള ഈ അവസ്ഥകൾ ദുർജ്ജനങ്ങൾക്കു സ്വഭാവികമായിട്ടുള്ളതാണെന്നു പ്രസിദ്ധമാകുന്നു.

**ജാഡ്യം ഹ്രീമതി ഗണ്യതേ വ്രതരുചൗ ദംഭഃ ശുചൗ കൈതവം**
**ശൂരേ നിർഘൃണതാ മുനൗ വിമതിതാ ദൈന്യം പ്രിയാലാപിനി**
**തേജസ്വിന്യവലിപ്തതാ മുഖരതാ വക്തവ്യശക്തിഃ സ്ഥിരേ**
**തത്കോ നാമ ഗുണോ ഭവേത്സ ഗുണിനാം യോ ദുർജ്ജനൈർനാങ്കിതഃ 42**

വിവേകംകൊണ്ട് ലജ്ജയുള്ളവനിൽ മന്ദതയും, വ്രതത്തിൽ ആഗ്രഹത്തോടുകൂടിയവനിൽ ഗർവ്വവും, ശുദ്ധമായിരിക്കുന്നവനിൽ കാപട്യവും, ശൂരനിൽ നിർദയതയും, മുനിയിൽ ധാർഷ്ട്യവും, ഇഷ്ടം പറയുന്നവനിൽ ദൈന്യവും, പ്രതാപമുള്ളവനിൽ തനിക്കുതാൻപോരുമെന്ന അവസ്ഥയും, വാക്സാമർത്ഥ്യമുള്ളവനിൽ പുലമ്പലും എന്നിങ്ങനെ ഗുണവാന്മാരിലെല്ലാം ഓരോരോ ദോഷങ്ങളാരോപിക്കുന്നവരായ ദുർജ്ജനങ്ങൾ ദുഷിക്കാത്തതായി ഏതൊരു ഗുണമാണ് ഗുണവാന്മാരായവരിൽ ഉണ്ടായിരിക്കുക?.

**ദുർജ്ജനഃ പരിഹർതവ്യോ വിദ്യയാലകൃതോ*f*പി സൻ**
**മണിനാ ഭൂഷിതഃ സർപ്പഃ കിമസൗ ന ഭയങ്കരഃ 43**

ദുർജ്ജനം, വിദ്യകൊണ്ടു ശോഭിച്ചിരുന്നാലും ഉപേക്ഷിക്കപ്പെടുവാൻ യോഗ്യനാകുന്നു. സർപ്പം നാഗരത്നത്താൽ ഭൂഷിതമായിരുന്നാലും അതു ഭയത്തെ ഉണ്ടാക്കിത്തീർക്കുന്നതല്ലയോ?

**ലോഭശ്ചേദഗുണേന കിം പിശുനതാ യദ്യസ്തി കിം പാതകൈഃ**
**സത്യം ചേത്തപസാ ച കിം ശുചി മനോ യദ്യസ്തി തീർത്ഥേന കിം**
**സൗജന്യം യദി കിം ഗുണൈഃ സുമഹിമാ യദ്യസ്തി കിം മണ്ഡനൈഃ**
**സദ്വിദ്യാ യദി കിം ധനൈരപയശോ യദ്യസ്തി കിം മൃത്യുനാ 44**

അത്യാഗ്രഹമുണ്ടെങ്കിൽ ദുർഗ്ഗുണം പിന്നെ എന്തിന്? മറ്റൊരുവന്റെ ദോഷം അവൻ ഇല്ലാതിരിക്കുമ്പോൾ പറയുന്നുവെങ്കിൽ പിന്നെ പാപങ്ങളെന്തിന്? സത്യമുണ്ടെങ്കിൽ പിന്നെ വ്രതാനുഷ്ഠാനങ്ങളും തപസ്സുമൊക്കെ എന്തിന്? ശുചിത്വമുള്ള മനസ്സുണ്ടെങ്കിൽ തീർത്ഥങ്ങളും ഗംഗയും എന്തിന്? ഔദാര്യമുണ്ടെങ്കിൽ ബലം (സൈന്യബലം) എന്തിന്? മാഹാത്മ്യമുണ്ടെങ്കിൽ ആഭരണങ്ങൾ എന്തിന്? നല്ല വിദ്യയുണ്ടെങ്കിൽ ദ്രവ്യത്തിന്റെ ആവശ്യം എന്ത്? ദുഷ്കീർത്തിയുണ്ടെങ്കിൽ മരണംകൊണ്ടെന്തു ഫലം? (ഇവിടെ ഓരോന്നും തുല്യഗുണങ്ങളോടുകൂടിയവയാണെന്നാണ് കാണിക്കുന്നത്. അതായത് അത്യാഗ്രഹം ദുർഗുണത്തോടും, അന്യദോഷാരോപണം മഹാപാപത്തോടും, സത്യം വ്രതത്തോടും, പരിശുദ്ധമായ മനസ്സ് പുണ്യതീർത്ഥങ്ങളോടും, ഔദാര്യം ബലത്തോടും (സൈന്യം), മാഹാത്മ്യം ആഭരണങ്ങളോടും, അറിവ് ധനത്തോടും, ദുഷ്കീർത്തി മരണത്തോടും തുല്യമാണെന്നു കാണിച്ചിരിക്കുന്നു).

**ശശീ ദിവസധൂസരോ ഗളിതയൗവനാ കാമിനീ**
**സരോ വിഗതവാരിജം മുഖമനക്ഷരം സ്വാകൃതേഃ**
**പ്രഭുർദ്ധനപരായണഃ സതതദുർഗ്ഗതിഃ സജ്ജനോ**
**നൃപാങ്കണഗതഃ ഖലോ മനസി സപ്ത ശല്യാനി മേ 45**

പകൽ തേജസ്സില്ലാതെയിരിക്കുന്ന ചന്ദ്രൻ, യൗവനം ക്ഷയിച്ച സ്ത്രീ, താമരകൾ നശിച്ചുപോയ താമരപ്പൊയ്ക്ക്, സൗന്ദര്യവാന്റെ വിദ്യവിഹീന മായ മുഖം, ധനത്തിൽ അത്യന്തേച്ഛയോടുകൂടിയിരിക്കുന്ന പ്രഭു, എന്നും ദാരിദ്രദുഃഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന സജ്ജനം, രാജസമീപത്തിൽ വർത്തിക്കുന്ന ദുഷ്ടൻ എന്നീ ഏഴുകൂട്ടവും എന്റെ മനസ്സിന് അസഹ്യമായ ശല്യത്തെ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇവ ഏഴും വ്യസനത്തിനിരിപ്പിടങ്ങളെന്നു സാരം.

**ന കശ്ചിച്ചണ്ഡകോപാനാമാത്മീയോ നാമ ഭൂഭുജാം**
**ഹോതാരമപി ജുഹ്വാനം സ്പൃഷ്ടോ വഹതി പാവകഃ 46**

കഠിനമായ കോപമുള്ളവരായ രാജാക്കന്മാർക്കു ഒരുത്തരിലും തന്റെ സ്വന്തം ആളെന്ന ഭാവമില്ല. അഗ്നിയെ അറിയാതെ പോലും സ്പർശിക്കുന്ന ഹോതാവിനേയും (ഹോമിക്കുന്നവൻ) ശുശ്രൂഷിക്കുന്നവനേയും അത് ഒരു പോലെ ദഹിപ്പിക്കുന്നു. ഇതുപോലെയാണ് കഠിനകോപിയായ രാജാവിന്റെ അവസ്ഥയും.

**മൗനാന്മൂകഃ പ്രവചനപടുർവാചകോ ജല്പകോ വാ**
**ധൃഷ്ടഃ പാർശ്വേ ഭവതി ച വസൻ ദൂരതോƒപ്യപ്രഗത്ഭഃ**
**ക്ഷാന്ത്യാ ഭീരുർയദി ന സഹതേ പ്രായശോ നാഭിജാതഃ**
**സേവാധർമ്മഃ പരമഗഹനോ യോഗിനാമപ്യഗമ്യഃ 47**

മൗനംഹേതുവാൽ സാംസാരിക്കുവാൻ പാടില്ലാത്തവനായും, വാക് സാമർത്ഥ്യമുള്ളവൻ വാചാലനായിട്ടും അധികം പ്രസംഗിക്കുന്നവനായിട്ടും ഭവിക്കുന്നു. സമീപത്തിൽ നിൽക്കുന്നവൻ പേടിയില്ലാത്തവനായും ദൂരത്തിരിക്കുന്നവൻ അസമർത്ഥനായും ഭവിക്കുന്നു. ക്ഷമയോടുകൂടിയിരിക്കുന്നവൻ പേടിയുള്ളവനായും സഹിക്കാതെയിരിക്കുന്നവൻ മിക്കവാറും യോഗ്യനായും തീരുന്നില്ല. (രാജാവിനെ അല്ലെങ്കിൽ യജമാനനെ പരിചരിക്കുന്നവൻ എങ്ങനെയിരുന്നാലും അതു ദോഷമായിത്തീരുവാനുള്ള സാദ്ധ്യതയുണ്ട്. അതിനാൽ സേവധർമ്മം എന്ന പ്രവൃത്തി ഒരുത്തർക്കും എത്ര മാത്രം പ്രയാസം കഴിച്ചാലും അറിയുന്നതിനും നടത്തുന്നതിനും കഴിയാത്തതും യോഗികൾക്കുകൂടിയും അറിവാൻ കഴിവില്ലാത്തതുമാകുന്നു.)

**ഉദ്ഭാസിതാഖിലഖലസ്യ വിശൃംഖലസ്യ**
**പ്രോത്ഗാഢവിസ്മൃതനിജാധമകർമ്മവൃത്തേഃ**
**ദൈവാദവാപ്തവിഭവസ്യ ഗുണദ്വിഷോƒസ്യ**
**നീചസ്യ ഗോചരഗതൈഃ സുഖമാസ്യതേ കൈഃ 48**

സകലദുഷ്ടന്മാരെയും ബഹുമാനപൂർവം അധികാരത്തിലിരുത്തുന്നവനായും, ഹീനകർമ്മങ്ങളിൽ തടവില്ലാത്തവനായും, തന്നെ സംബന്ധിച്ച

ചീത്തനടപടികളിൽ അശേഷം ഓർമ്മയില്ലാത്തവനായും, ഭാഗ്യഹേതുവാൽ ലഭിച്ചിരിക്കുന്ന ഐശ്വര്യത്തോടുകൂടിയവനായും, വന്ദിക്കേണ്ടതിനെ നിന്ദിക്കുന്നവനായും ഇരിക്കുന്ന ദുഷ്ടനായ രാജാവിനോടുകൂടി സഹവസിക്കുന്ന ആർക്കാണ് സുഖമായി വസിക്കുവാൻ സാധിക്കുക?

**ആരംഭഗുർവ്വീ ക്ഷയിണീ ക്രമേണ ലഘ്വീ പുരാ വൃദ്ധിമുപൈതി പശ്ചാത്**
**ദിനസ്യ പൂർവ്വാർദ്ധപരാർദ്ധഭിന്നാ ഛായേവ മൈത്രീ ഖലസജ്ജനാനാം 49**

ദുഷ്ടന്മാരുടേയും ശിഷ്ടന്മാരുടേയും മൈത്രി ഉച്ചയ്ക്കു മുമ്പും പിമ്പും വിപരീതാവസ്ഥയെ പ്രാപിക്കുന്ന നിഴലെന്ന പോലെ ആരംഭത്തിൽ നീണ്ടു വലിപ്പത്തോടുകൂടിയതായിത്തീർന്നിട്ട് ചുരുങ്ങുകയും, ഏറ്റവും ചുരുങ്ങിയതായിരുന്നിട്ടു പിന്നീട് നീണ്ടു വലിപ്പത്തോടുകൂടിയതായിത്തീരുകയും ചെയ്യുന്നു.

**മൃഗമീനസജ്ജനാനാം തൃണജലസന്തോഷവിഹിതവൃത്തീനാം**
**ലുബ്ധകധീവരപിശുനാ നിഷ്കാരണവൈരിണോ ജഗതി 50**

പുല്ല്, വെള്ളം, സന്തോഷം എന്നിവകളെക്കൊണ്ടു ജീവിച്ചുപോരുന്ന മൃഗങ്ങൾ (മാനുകൾ), മത്സ്യങ്ങൾ, സജ്ജനങ്ങൾ ഇവർക്കു കാട്ടാളന്മാരും മുക്കുവന്മാരും ദുഷ്ടന്മാരും ലോകത്തിൽ യാതൊരു കാരണവും കൂടാതെ തന്നെ ശത്രുക്കളായിത്തീരുന്നു.

## 6. സജ്ജനപദ്ധതി

**വാഞ്ഛാ സജ്ജനസംഗമേ പരഗുണേ പ്രീതിർഗുരൗ നമ്രതാ**
**വിദ്യായാം വ്യസനം സ്വയോഷിതി രതിർ ലോകാപവാദാദ്ഭയം**
**ഭക്തിഃ ശൂലിനി ശക്തിരാത്മദമനേ സംസർഗ്ഗമുക്തിഃ ഖലൈ**
**രേതേ യേഷു വസന്തി നിർമ്മലഗുണാസ്തേഭ്യോ നരേഭ്യോ നമഃ 51**

സജ്ജനങ്ങളോടുള്ള സഹവാസത്തിൽ ആഗ്രഹവും, അന്യന്മാരുടെ ഗുണങ്ങളെക്കുറിച്ച് പ്രീതിയും, ഗുരുവിൽ വണക്കവും, വിദ്യയിൽ അത്യധികമായ താൽപര്യവും, തന്റെ ഭാര്യയിൽ സംഭോഗേച്ഛയും, ലോകാപവാദത്തിൽ ഭയവും, പരമശിവനിൽ ഭക്തിയും, മനസ്സിനെ അടക്കി നിർത്തുന്നതിൽ ശക്തിയും, ദുഷ്ടന്മാരോടു സംസർഗ്ഗമില്ലായ്മയും എന്നിങ്ങനെയുള്ള സൽഗുണങ്ങൾ ആരിൽ സ്ഥിതിചെയ്യുന്നുവോ അവർക്കായി നമസ്കാരം.

**വിപദി ധൈര്യം അഥാഭ്യുദയേ ക്ഷമാ**
**സദസി വാക്യപടുതാ യുധി വിക്രമഃ**
**യശസി ചാഭിരതിർവ്യസനം ശ്രുതൗ**
**പ്രകൃതിസിദ്ധമിദം ഹി മഹാത്മനാം 52**

ആപത്തിൽ ധൈര്യവും ഐശ്വരത്തിൽ അടക്കവും സജ്ജനസഭയിൽ വാക്സാമർത്ഥ്യവും യുദ്ധത്തിൽ പരാക്രമവും യശസ്സിൽ ഇച്ഛയും വേദശാസ്ത്രാഭ്യസനത്തിൽ അധികമായ താൽപര്യവും മഹാത്മാക്കളായുള്ളവർക്കു പ്രകൃതിസിദ്ധമായിട്ടുതന്നെ ഉള്ള ഗുണങ്ങളാകുന്നു.

**കരേ ശ്ലാഘ്യസ്ത്യാഗഃ ശിരസി ഗുരുപാദപ്രണമതാ**
**മുഖേ സത്യാ വാണീ വിജയി ഭുജയോർവ്വീര്യമതുലം**
**ഹൃദി സ്വച്ഛാ വൃത്തിഃ ശ്രുതിമധിഗതം ച ശ്രവണയോർ**
**വിനാപ്യൈശ്വര്യേണ പ്രകൃതിമഹതാം മണ്ഡനമിദം 53**

കരത്തിനു സൽപാത്രദാനവും, ശിരസ്സിനു ഗുരുജനപാദ നമസ്കാരവും, മുഖത്തിനു സത്യവാക്കും, ഭുജങ്ങൾക്കു ശത്രുക്കളെ ജയിക്കത്തക്ക

അതീവശക്തിയും, മനസ്സിനു നിഷ്കളങ്കമായ വ്യാപാരവും, ചെവികൾക്കു ശാസ്ത്രശ്രവണവും ആകുന്നു അലങ്കാരമായിട്ടുള്ളത്. മഹത്തുക്കൾ സമ്പന്നരല്ലെന്നിരുന്നാലും മേൽപറഞ്ഞവയെല്ലാമുണ്ടെങ്കിൽ അവർക്ക് അത് സ്വാഭാവികമായുള്ള അലങ്കാരമാകുന്നു.

**പ്രാണാഘാതാന്നിവൃത്തിഃ പരധനഹരണേ സംയമഃ സത്യവാക്യം**
**കാലേ ശക്ത്യാ പ്രദാനം പരയുവതികഥാമൂകഭാവഃ പരേഷാം**
**തൃഷ്ണാസ്രോതോ വിഭംഗോ ഗുരുഷു ച വിനയഃ സർവ്വഭൂതാനുകമ്പാ**
**സാമാന്യഃ സർവ്വശാസ്ത്രേഷ്വനുപഹതവിധിഃ ശ്രേയസാമേഷ പന്ഥാഃ 54**

ജന്തുഹിംസയിൽനിന്നും ഒഴിഞ്ഞിരിക്കുക, പരദ്രവ്യത്തെ അപഹരിക്കുന്നതിൽ ഉപേക്ഷ കാണിക്കുക, സത്യം പറയുക, യഥാകാലം ശക്ത്യനുസരണം ദാനം ചെയ്യുക, അന്യന്മാരുടെയും അന്യസ്ത്രീകളുടെയും സംഗതികളിൽ മൗനമായിരിക്കുക, ദ്രവ്യേച്ഛയിൽ മനസ്സുവയ്ക്കാതിരിക്കുക, ഗുരുക്കന്മാരിൽ വണക്കവും എല്ലാ പ്രാണികളിലും ഒന്നുപോലെ ദയയുണ്ടായിരിക്കുക, സർവ്വശാസ്ത്രങ്ങളിലും ജ്ഞാനം സമ്പാദിച്ചിരിക്കുക എന്നീ അവസ്ഥകൾ ശ്രേയസ്സിനു കാരണങ്ങളാകുന്നു.

**സമ്പത്സു മഹതാം ചിത്തം ഭവത്യുത്പലകോമളം**
**ആപത്സു ച മഹാശൈലശിലാസംഘാതകർകശം 55**

ധനസമൃദ്ധിയുണ്ടാകുമ്പോൾ മഹാത്മാക്കളുടെ ഹൃദയം കരിങ്കുവളപ്പൂവുപോലെ മൃദുവായി ഭവിക്കുന്നു. ആപൽക്കാലങ്ങളിൽ വലിയ പർവ്വതങ്ങളിലെ പാറക്കൂട്ടംപോലെ കഠിനമായിട്ടും തീരുന്നു.

**പ്രിയാ ന്യായ്യാ വൃത്തിർമ്മലിനമസുഭംഗേപ്യസുകരം**
**ത്വസന്തോ നാഭ്യർത്ഥ്യാസ്സുഹൃദപി ന യാച്യാഃ കൃശധനഃ**
**വിപദ്യുച്ചൈഃ സ്ഥൈര്യം പദമനുവിധേയം ച മഹതാം**
**സതാം കേനോദ്ദിഷ്ടം വിഷമം അസിധാരാവ്രതമിദം 56**

നീതിനിഷ്ഠയോടുകൂടിയ പ്രവൃത്തി ഉത്തമമാകുന്നു. പ്രാണപായവേളയിൽപോലും ദുഷ്കർമ്മം ചെയ്യത്തക്കതല്ല. ദുഷ്ടന്മാരായിട്ടുള്ള ആളു

കളോട് ഒരിക്കലും യാചിക്കാൻ യോഗ്യതയില്ലാത്തതാണ്. അല്പധനന്മാരായ സ്നേഹിതന്മാരോടും യാചിക്കരുത്. ആപത്തിൽ മനസ്സ് എത്രയും ഉറപ്പു ള്ളതായിരിക്കണം. മഹത്തുക്കളുടെ കാലടികളെ പിന്തുടരുകയും വേണം. വളരെ പ്രയാസപ്പെട്ടു സാധിക്കേണ്ടിയിരിക്കുന്നതുമായ ഈ അസിധാരാ വ്രതത്തെ[3] (വാൾത്തലയ്ക്കൽനിന്നുള്ള തപസ്സ്) സജ്ജനങ്ങൾക്ക് ഉപദേശി ച്ചത് ആരാണ്?

**പ്രദാനം പ്രച്ഛന്നം ഗൃഹമുപഗതേ സംഭ്രമവിധിഃ**
**പ്രിയം കൃത്വാ മൗനം സദസി കഥനഞ്ചാപ്യുപകൃതോഃ**
**അനുത്സേകോ ലക്ഷ്മ്യാം നിരഭിഭവസാരാഃ പരകഥാഃ**
**സതാം കേനോദ്ദിഷ്ടം വിഷമസിധാരാവ്രതമിദം 57**

രഹസ്യമായിട്ടുള്ള ദാനവും, ഗൃഹത്തിൽ വന്നിരിക്കുന്ന ആഗതന് വേണ്ടുന്നതെല്ലാം ചെയ്യുകയും, അന്യർക്കു പ്രിയമായതിനെ ചെയ്തിട്ട് പിന്നെ അതിനെക്കുറിച്ച് സ്വയം പറയാതിരിക്കുകയും, ജനസംഘത്തിൽ വച്ച് നമുക്കിങ്ങോട്ടുചെയ്തിട്ടുള്ള ഉപകാരങ്ങളെപ്പറ്റി പ്രശംസിച്ചു പറയുക യും, സമ്പൽസമൃദ്ധിയിൽ ലേശവും അഹങ്കാരമില്ലാതിരിക്കുകയും, നിന്ദാ ലേശം പോലുമില്ലാത്ത അന്യവൃത്താന്തങ്ങളെപ്പറ്റി പ്രശംസിക്കുകയും ചെയ്കയെന്നുള്ളതും വാളിന്റെ തലയ്ക്കൽനിന്നുള്ള തപസ്സുപോലെ അത്ര പ്രയാസമേറിയതാകുന്നു. വളരെ പ്രയാസപ്പെട്ടു സാധിക്കേണ്ടിയിരിക്കുന്ന തുമായ ഈ അസിധാരാവ്രതത്തെ (വാൾത്തലയ്ക്കൽനിന്നുള്ള തപസ്സ്) സജ്ജനങ്ങൾക്ക് ഉപദേശിച്ചത് ആരാണ്?

**സന്തപ്തായസി സംസ്ഥിതസ്യ പയസോ നാമാപി ന ശ്രൂയതേ**
**മുക്താകാരതയാ തദേവ നളിനീപത്രസ്ഥിതം ദൃശ്യതേ**

[3] **യത്രൈകശയനസ്ഥാപി പ്രമദാ നോപഭുജ്യതേ**
**അസിധാരാവ്രതം നാമ വദന്തി മുനിപുംഗവാഃ**

സ്ത്രീപുരുഷന്മാർ ഒരേ ശയ്യയിൽ കിടക്കുകയും അവരുടെ മധ്യത്തിൽ ഒരു ഖഡ്ഗം വച്ചിട്ട് പുരുഷൻ സ്ത്രീസംഗം ചെയ്യാതെ ബ്രഹ്മചര്യം പാലിക്കുകയും ചെയ്യുന്ന വ്രതവും അസിധാരാ വ്രതമെന്നു മുനിമാരാൽ പറയപ്പെടുന്നു.

**അന്തഃസാഗരശുക്തിമദ്ധ്യപതിതം തന്മൗക്തികം ജായതേ**
**പ്രായേണാധമമദ്ധ്യമോത്തമജുഷാമേവം വിധാ വൃത്തയഃ 58**

നല്ലതുപോലെ ചൂടുപിടിച്ചു പഴുത്തിരിക്കുന്ന ഇരുമ്പിൽ ഒഴിച്ചിട്ടുള്ള വെള്ളത്തിന്റെ പേരുപോലും കേൾക്കാനില്ല. എന്നാൽ ആ വെള്ളംതന്നെ ഒരു തുള്ളിയായി താമരയിലയിൽ ഇരിക്കുമ്പോൾ മുത്തുമണിയുടെ ആകൃതിയിൽ കാണപ്പെടുന്നു. ആ വെള്ളം സമുദ്രത്തിന്റെ അടിയിൽ സ്ഥിതിചെയ്യുന്ന മുത്തുചിപ്പിയുടെ നടുവിൽ പതിക്കുമ്പോൾ മുത്തുകണിക ളായിട്ടും തീരുന്നു. ഉത്തമന്മാരും മദ്ധ്യമന്മാരും അധമന്മാരുമായിട്ടുള്ള ആളുകളുടെ അവസ്ഥയും ഏറെക്കൂറെ അവർ സഹവസിക്കുന്ന ആളുകളെ ആശ്രയിച്ചിരിക്കുന്നു.

**പ്രീണാതി യഃ സുചരിതൈഃ പിതരൗ സ പുത്രോ**
**യദ്ഭർത്തുരേവ ഹിതമിച്ഛതി തത്കളത്രം**
**തന്മിത്രം ആപദി സുഖേ ച സമക്രിയം യ**
**ദേതത്ത്രയം ജഗതി പുണ്യകൃതോ ലഭന്തേ 59**

യാതൊരുവൻ തന്റെ മാതാപിതാക്കന്മാരെ സൽപ്രവൃത്തികളെ ക്കൊണ്ട് സന്തോഷിപ്പിക്കുന്നുവോ, അവനാകുന്നു യഥാർത്ഥപുത്രൻ. ഏതൊരു ഭാര്യ, ഭർത്താവിന്റെ ഇഷ്ടത്തെതന്നെ അനുസരിക്കുകയും, ആഗ്രഹിക്കുകയും ചെയ്യുന്നുവോ അവളാകുന്നു ഉത്തമഭാര്യ. ഏതൊരു മിത്രം സന്തോഷത്തിലും സന്താപത്തിലും ഒന്നുപോലെ പ്രവർത്തിക്കു ന്നുവോ, അവനാകുന്നു സാക്ഷാൽ ബന്ധു. ലോകത്തിൽ സുകൃതം ചെയ്തിട്ടുള്ളവർക്കു മാത്രം ഇവ മൂന്നും ലഭിക്കുന്നു.

**നമ്രത്വേനോന്നമന്തഃ പരഗുണകഥനൈഃ സ്വാൻഗുണാൻ ഖ്യാപയന്തഃ**
**സ്വാർത്ഥാൻ സമ്പാദയന്തോ വിതതപൃഥുതരാരംഭയത്നാഃ പരാർത്ഥേ**
**ക്ഷാന്ത്യൈവാക്ഷേപരൂക്ഷാക്ഷരമുഖരമുഖാൻ ദുർജനാൻ ദുഃഖയന്തഃ**
**സന്തഃ സാശ്ചര്യചര്യാ ജഗതി ബഹുമതാഃ കസ്യ നാഭ്യർച്ചനീയാഃ 60**

വണക്കംകൊണ്ട് ഉയരുന്നവരായും പരപ്രശംസകൾ കൊണ്ടു സ്വഗുണങ്ങളെ വിവരിക്കുന്നവരായും അന്യന്മാരുടെ കാര്യങ്ങൾ എത്ര

തന്നെ വലുതും ശ്രമസാദ്ധ്യവുമായതായിരുന്നാലും  അതിനെ സാധിച്ചു കൊടുക്കുന്നതിലേക്കുള്ള യത്നത്തോടുകൂടി തന്റെ കാര്യങ്ങളെ സാധിക്കുന്നവരായും നിന്ദകൊണ്ടു രൂക്ഷമായിരിക്കുന്ന വാക്കുകളെ ശബ്ദിച്ചുകൊണ്ടിരിക്കുന്ന മുഖങ്ങളോടുകൂടിയ ദുർജ്ജനങ്ങളെ ക്ഷമ ഒന്നുകൊണ്ടുതന്നെ ദുഃഖിപ്പിക്കുന്നവരായും അതിശയിക്കത്തക്ക സ്വഭാവത്തോടുകൂടിയിരിക്കുന്നവരായും എല്ലാവരാലും ബഹുമാനിക്കപ്പെട്ടവരായും ഇരിക്കുന്ന സജ്ജനങ്ങളെ ലോകത്തിൽ എല്ലാവരും പൂജിക്കേണ്ടതാകുന്നു.

## 7. പരോപകാരപദ്ധതി

**ഭവന്തി നമ്രാസ്തരവഃ ഫലോദ്ഗമൈർ**
**നവാംബുഭിർദൂരാവിളംബിനോ ഘനാഃ**
**അനുദ്ധതാഃ സത്പുരുഷാഃ സമൃദ്ധിഭിഃ**
**സ്വഭാവ ഏഷ പരോപകാരിണാം** 61

വൃക്ഷങ്ങൾ ഫലോൽപത്തികളെക്കൊണ്ട് കുനിഞ്ഞവകളായി (താഴ്ന്നവകളായിട്ടും) മേഘങ്ങൾ പുതിയ ജലത്തെ വഹിച്ചുകൊണ്ടു അതിന്റെ ഭാരത്താൽ സാവധാനത്തിൽ സഞ്ചരിക്കുന്നവകളായിട്ടും, സജ്ജനങ്ങൾ സമ്പൽ സമൃദ്ധി നിമിത്തം അഹങ്കാരികളായി ഉയരാതെ എത്രയും താഴ്മയോടു കൂടിയവരായിട്ടും സ്ഥിതിചെയ്യുന്നു. ഇത് പരോപകാരികളായുള്ള മഹത്തുകളുടെ സ്വാഭാവിക ഗുണമാകുന്നു.

**ശ്രോത്രം ശ്രുതേനൈവ ന കുണ്ഡലേന**
**ദാനേന പാണിർന്ന തു കങ്കണേന**
**വിഭാതി കായഃ കരുണാപരാണാം**
**പരോപകാരൈർന തു ചന്ദനേന** 62

സത്തുക്കളുടെ ചെവികൾ ശാസ്ത്രംകൊണ്ടുതന്നെ ഏറ്റവും ശോഭിക്കുന്നു. കുണ്ഡലങ്ങളാൽ ശോഭിക്കുന്നില്ല. കൈ ദാനംകൊണ്ട് ശോഭിക്കുന്നു; വളകളെക്കൊണ്ടു പ്രകാശിക്കുന്നില്ല. കരുണാശീലന്മാരായി ട്ടുള്ളവരുടെ ശരീരം പരോപകാരവൃത്തികൾകൊണ്ടു ശോഭിക്കുന്നു. അത ല്ലാതെ ചന്ദനാദിയായ കുറിക്കൂട്ടുകളെകൊണ്ടു ശോഭിക്കുന്നില്ല.

**പത്മാകരം ദിനകരോ വികചം കരോതി**
**ചന്ദ്രോ വികാസയതി കൈരവചക്രവാളം**
**നാഭ്യർത്ഥിതോ ജലധരോƒപി ജലം ദദാതി**
**സന്തഃ സ്വയം പരഹിതേ വിഹിതാഭിയോഗാഃ** 63

സൂര്യൻ താമരക്കൂട്ടത്തെ വികസിപ്പിക്കുന്നതും ചന്ദ്രൻ ആമ്പൽ ക്കൂട്ടത്തിനെ വികസിപ്പിക്കുന്നതും മേഘം വർഷിക്കുന്നതും ആരും

യാചിച്ചിട്ടല്ല. സജ്ജനങ്ങളാകട്ടെ തന്നോടു യാചിക്കാതെതന്നെ അന്യരുടെ ആഗ്രഹങ്ങളേയും അഭിനിവേശങ്ങളേയും അറിഞ്ഞ് അതിനനുസരണമായ പ്രവൃത്തികളാൽ അവരുടെ ഇംഗിതങ്ങളെ സാധിച്ചു കൊടുക്കുന്നു.

**ഏതേ സൽപുരുഷാഃ പരാർത്ഥഘടകാഃ സ്വാർത്ഥാൻ പരിത്യജ്യ യേ**
**സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ സ്വാർത്ഥാവിരോധേന യേ**
**തേƒമീ മാനുഷരാക്ഷസാഃ പരഹിതം സ്വാർത്ഥായ നിഘ്നന്തി യേ**
**യേ തു ഘ്നന്തി നിരർത്ഥകം പരഹിതം തേ കേ ന ജാനീമഹേ 64**

തന്റെ നേട്ടത്തെ പരിത്യജിച്ചിട്ടും അന്യർക്കു നേട്ടത്തെ നേടികൊടുക്കുന്നവർ ആരോ, അവർ ഉത്തമന്മാരാകുന്നു. തനിക്കു യാതൊരു കോട്ടവുമുണ്ടാകാതെ അന്യന്മാർക്കു വേണ്ടത്ര സഹായങ്ങൾ ചെയ്യുന്നവർ ആരോ, അവർ മദ്ധ്യമാരാകുന്നു. തനിക്കു നേട്ടമുണ്ടാക്കുന്ന തിലേക്കായി അന്യന്മാർക്കു ഹിതമായതിനെ നശിപ്പിക്കുന്നവർ ആരോ അവർ മനുഷ്യരാക്ഷസന്മാരാകുന്നു. വേറെ ചിലർ യാതൊരു പ്രയോജന വും കൂടാതെ തന്നെ പരഹിതത്തെ നശിപ്പിക്കുന്നു. അവർക്കു എന്തു പേരാണ് നൽകേണ്ടതെന്നറിയുന്നില്ല.

**പാപാന്നിവാരയതി യോജയതേ ഹിതായ**
**ഗുഹ്യം നിഗൂഹതി ഗുണാൻ പ്രകടീകരോതി**
**ആപദ്ഗതം ച ന ജഹാതി ദദാതി കാലേ**
**സന്മിത്രലക്ഷണമിദം പ്രവദന്തി സന്തഃ 65**

ദുർന്നടപടികളിൽനിന്നും പിൻതിരിപ്പിക്കുക, നല്ല കർമ്മങ്ങൾ ചെയ്യുവാനായി പ്രേരിപ്പിക്കുക. മറയ്ക്കേണ്ടവകളെ മറയ്ക്കുക, ഗുണങ്ങളെ പ്രസിദ്ധമാക്കിത്തീർക്കുക, ആപത്തിൽ കുടുങ്ങിയിരുന്നാലും ഉപേക്ഷിക്കാ തിരിക്കുക, യഥാവസരം വേണ്ടതിനെ നൽകുക, എന്നിവയാണ് സന്മിത്ര ത്തിന്റെ (ഉത്തമസുഹൃത്തിന്റെ) ലക്ഷണങ്ങളെന്ന് സജ്ജനങ്ങൾ പറയുന്നു.

**ക്ഷീരേണാത്മഗതോദകായ ഹി ഗുണാഃ ദത്താ പുരാ തേƒഖിലാഃ**
**ക്ഷീരോത്താപമവേക്ഷ്യ തേന പയസാ സ്വാത്മാ കൃശാനൗ ഹുതഃ**
**ഗന്തും പാവകമുന്മനസ്തദഭവദ്ദൃഷ്ട്വാ തു മിത്രാപദം**

**യുക്തം തേന ജലേന ശാമ്യതി സതാം മൈത്രീ പുനസ്ത്വീദൃശീ 66**

വെള്ളം പാലിനോടുകൂടി ചേർന്നപ്പോൾ മാധുര്യം, വെളുപ്പ് മുതലായ തന്റെ ഗുണങ്ങൾ പാല്, വെള്ളത്തിനു കൊടുത്തു. അതു നിമിത്തമുള്ള പാലിന്റെ സന്താപത്തെ അറിഞ്ഞിട്ട് വെള്ളം അഗ്നിയിൽ വറ്റപ്പെട്ടു. അപ്പോൾ പാലാകട്ടെ തന്റെ ബന്ധുവിന്റെ ദുഃഖത്തെകണ്ടിട്ട് അഗ്നിയെ പ്രാപിച്ചുകളായാൻ ആഗ്രഹിച്ചു രണ്ടാമതൊഴിച്ച വെള്ളത്തോടു കൂടിച്ചേർന്ന് വറ്റുന്നു. ഇതുപോലെയാണ് സജ്ജനങ്ങൾ തമ്മിലുള്ള സൗഹൃദത്തിന്റെ സ്ഥിതിയും. (സജ്ജനങ്ങൾ മിത്രത്തിന്റെ ദുഃഖം കണ്ടിരി ക്കുവാൻ ശക്തരല്ലെന്നും, അവർ മിത്രത്തിന്റെ ദുഃഖമകറ്റുന്നതിനുവേണ്ടി ജീവൻ ത്യജിക്കുവാനും തയ്യാറാണെന്നും സാരം).

**ഇതഃ സ്വപിതി കേശവഃ കുലമിതസ്തദീയദ്വിഷാം**
**ഇതശ്ച ശരണാർത്ഥിനാം ശിഖരിണാം ഗണാഃ ശേരതേ**
**ഇതോ$f$പി ബഡവാനലഃ സഹ സമസ്തസംവർത്തകൈ**
**അഹോ വിതതമൂർജ്ജിതം ഭരസഹം സിന്ധോർവപുഃ 67**

ഒരു ഭാഗത്ത് ശ്രീമഹാവിഷ്ണു അഖിലലോകങ്ങളേയും തന്റെ ഉള്ളിൽ അടക്കിക്കൊണ്ട് യോഗനിദ്ര ചെയ്യുന്നു. ഒരു ഭാഗത്ത് അദ്ദേഹത്തിന്റെ ശത്രുസമൂഹം സ്ഥിതിചെയ്യുന്നു. ഒരിടത്തു ശരണാർത്ഥികളായ പർവ്വത സമൂഹങ്ങൾ കിടക്കുന്നു. ഒരു ഭാഗത്തെ മഹാപ്രളയമേഘങ്ങളോടുകൂടി ബഡവാഗ്നിയും സ്ഥിതിചെയ്യുന്നു. ഇപ്രകാരം വിസ്താരമേറിയ വപുസ്സോടും ബലത്തോടും ഭാരത്തെ സഹിക്കുവാനുള്ള ത്രാണിയോടുംകൂടിതന്നെ സ്ഥിതിചെയ്യുന്ന സമുദ്രത്തിന്റെ അവസ്ഥ ആശ്ചര്യംതന്നെ. (ഉത്തമന്മാ രുടെയും അവസ്ഥ ഇതുപോലെയാണ്).

**ജാതഃ കൂർമ്മഃ സ ഏകഃ പൃഥുഭുവനഭരായാർപ്പിതം യേന പൃഷ്ഠം**
**ശ്ലാഘ്യം ജന്മ ധ്രുവസ്യ ഭ്രമതി നിയമിതം യത്ര തേജസ്വി ചക്രം**
**സഞ്ജാതവ്യർത്ഥപക്ഷാഃ പരഹിതകരണേ നോപരിഷ്ടാന്ന ചാധോ**
**ബ്രഹ്മാണ്ഡോദുംബരാന്തർമശകവദപരേ ജന്തവോ ജാതനഷ്ടാഃ 68**

മഹത്തുക്കളായിരിക്കുന്ന ലോകങ്ങളുടെ ഭാരം ഏതൊരു കൂർമ്മം തന്റെ പുറത്തു വഹിക്കുന്നനായി ആ കൂർമ്മം ഒരുവൻ മാത്രമേ ജനിച്ചിട്ടുള്ളു. ജന്മസാഫല്യമുള്ളവനായ ധ്രുവനും ജ്യോതിശ്ചക്രങ്ങ ളോടുകൂടി നിയമിതമായി ചുറ്റിക്കൊണ്ട് നഭോമണ്ഡലത്തിൽ വർത്തി ക്കുന്നു. പരോപകാരം ചെയ്യുവാൻ കഴിവില്ലാത്തവരായ മറ്റുള്ള പ്രാണി കളാകട്ടെ, അധോഭാഗത്തിലും ഉപരിഭാഗത്തിലുമായിട്ടല്ലാതെ സ്ഥിതി ചെയ്യുന്നു. ബ്രഹ്മാണ്ഡമാകുന്ന അത്തിപ്പഴത്തിന്റെ ഉള്ളിൽ കൊതുകെന്ന പോലെ ജനിച്ചു മരിക്കുന്നു. അവരെക്കൊണ്ടു ലോകത്തിലേയ്ക്ക് യാതൊരു പ്രയോജനവുമില്ലെന്നു സാരം.

**തൃഷ്ണാം ഛിന്ധി ഭജ ക്ഷമാം ജഹി മദം പാപേ രതിം മാ കൃഥാഃ**
**സത്യം ബ്രൂഹ്യനുയാഹി സാധുപദവീം സേവസ്വ വിദ്വജ്ജനം**
**മാന്യാൻ മാനയ വിദ്വിഷോഽപ്യനുനയ പ്രഖ്യാപയ പ്രശ്രയം**
**കീർത്തിം പാലയ ദുഃഖിതേ കുരു ദയാമേതത്സതാം ലക്ഷണം 69**

പരദ്രവ്യത്തിലുള്ള ആഗ്രഹത്തെ ഇല്ലാതാക്കുക, ക്ഷമയുള്ളവരാ യിരിക്കുക, അഹങ്കാരത്തെ അടക്കി നിർത്തുക, ദുഷ്കൃത്യങ്ങളിൽ ആഗ്രഹമില്ലാതിരിക്കുക, സത്യം പറയുക, സന്മാർഗ്ഗത്തിൽ ചരിക്കുക, വിദ്വാന്മാരെ ആശ്രയിക്കുക, ആദരണീയരായവരെ ആദരിക്കുക, ശത്രു ക്കളെ രഞ്ജിപ്പിക്കുക, ഗുരുജനങ്ങളോട് വിനയത്തോടെയിരിക്കുക, യശസ്സിനെ പാലിക്കുക, ദുഃഖിതന്മാരിൽ കരുണയെ ചെയ്യുക ഇതെല്ലാം സജ്ജനങ്ങളുടെ ലക്ഷണങ്ങളാകുന്നു.

**മനസി വചസി കായേ പുണ്യപീയൂഷപൂർണ്ണാ**
**സ്ത്രിഭുവനമുപകാരശ്രേണിഭിഃ പ്രീണയന്തഃ**
**പരഗുണപരമാണൂൻ പർവ്വതീകൃത്യ നിത്യം**
**നിജഹൃദി വികസന്തഃ സന്തി സന്തഃ കിയന്തഃ 70**

മനസ്സിലും വാക്കിലും ശരീരത്തിലും സൽകർമ്മമാകുന്ന അമൃതു കൊണ്ട് നിറഞ്ഞവരായും ത്രിലോകങ്ങളെയും സഹായസമൂഹങ്ങളാൽ സംതൃപ്തരാക്കിത്തീർത്തവരും, അന്യന്മാരുടെ ഗുണങ്ങളെ പർവ്വതം പോലെ അത്ര വലുതാക്കിക്കാണിക്കുന്നതിൽ സദാ സന്തോഷത്തോടുകൂടി

യിരിക്കുന്നവരുമായ മഹത്തുക്കൾ ലോകത്തിൽ എത്രമാത്രം ഉണ്ടാകുന്നു? വളരെ ചുരുക്കമെന്നു സാരം.

## 8. ധൈര്യപദ്ധതി

**രത്നൈർമ്മഹാബ്ധേസ്തുതുഷുർന്ന ദേവാ**
**ന ഭേജിരേ ഭീമവിഷേണ ഭീതിം**
**സുധാം വിനാ ന പ്രയയുർവിരാമം**
**ന നിശ്ചിതാർത്ഥാദ്വിരമന്തി ധീരാഃ 71**

പാലാഴിമഥനവേളയിൽ ദേവന്മാർ അതിന്റെ (പാൽക്കടലിന്റെ) അന്തർഭാഗത്തുനിന്നും സിദ്ധിച്ച രത്നങ്ങളെക്കൊണ്ടു സന്തോഷമുള്ളവരായിത്തീർന്നില്ല. ഭയങ്കരമായ വിഷം കണ്ടപ്പോൾ ലേശവും ഭയമുണ്ടായതുമില്ല. അമൃതു സിദ്ധിച്ചശേഷം മാത്രമേ അവർ അമൃതമഥനവൃത്തിയെ നിർത്തിവച്ചുള്ളു. അതുപോലെ ധീരന്മാരായിട്ടുള്ള ആളുകൾ നിശ്ചയിച്ചുറച്ച കാര്യം സിദ്ധിക്കാതെ അതിൽനിന്നും പിൻവാങ്ങുകയില്ല.

**പ്രാരഭ്യതേ ന ഖലു വിഘ്നഭയേന നീചൈഃ**
**പ്രാരഭ്യ വിഘ്നനിഹതാ വിരമന്തി മദ്ധ്യാഃ**
**വിഘ്നൈർമുഹുർമുഹുരപി പ്രതിഹന്യമാനാഃ**
**പ്രാരബ്ധമമുത്തമഗുണാ ന പരിത്യജന്തി 72**

നീചന്മാരായ ആളുകൾ വിഘ്നഭയേന ഒരു പ്രവൃത്തിയും ആരംഭിക്കുന്നില്ല. മദ്ധ്യമന്മാരായിട്ടുള്ളവർ ആരംഭിച്ചിട്ടു വിഘ്നത്തിൽപ്പെട്ടു അതിൽനിന്നും പിൻതിരിയുന്നു. എന്നാൽ ഉത്തമന്മാരാകട്ടെ വീണ്ടും വീണ്ടും വിഘ്നം നേരിട്ടാലും തുടങ്ങിയ കാര്യത്തിൽനിന്നും ശുഭപര്യവസാനം വരെ പിന്മാറുന്നില്ല.

**ക്വചിത് പൃത്ഥീശയ്യഃ ക്വചിദപി ച പര്യങ്കശയനഃ**
**ക്വചിച്ഛാകാഹാരഃ ക്വചിദപി ച ശാല്യോദനരുചിഃ**
**ക്വചിത് കന്ഥാധാരീ ക്വചിദപി ച ദിവ്യാംബരധരോ**
**മനസ്വീ കാര്യാർത്ഥീ ന ഗണയതി ദുഃഖം ന ച സുഖം 73**

ഉദ്ദിഷ്ടകാര്യം നടത്തണമെന്നുള്ള ആഗ്രഹത്തോടുകൂടിയിരിക്കുന്ന ധൈര്യവാന്മാർ ഒരിക്കൽ ഭൂമിയെ കിടക്കയാക്കിത്തീർക്കുകയും മറ്റൊരി

ക്കൽ സപ്രമഞ്ചക്കട്ടിലിനെ കിടക്കയാക്കിത്തീർക്കുകയും മറ്റൊരിക്കൽ ചീരയിലകൊണ്ടുള്ള ആഹാരത്തോടുകൂടിയവാനായിരിക്കുകയും ഒരിക്കൽ നെല്ലരിച്ചോറിനെ ഭക്ഷിക്കുന്നവനായിരിക്കുകയും ഒരിക്കൽ കീറത്തുണിയെ ധരിക്കുകയും മറ്റൊരിക്കൽ നല്ല പട്ടുവസ്ത്രങ്ങളെ ധരിക്കുകയുംചെയ്യുന്നു. സുഖാസുഖങ്ങളെപ്പറ്റി ലേശംപോലും ചിന്തിക്കുന്നതേയില്ല. (ഇതെല്ലാം ധൈര്യവാന്മാരുടെ കൃത്യശ്രദ്ധയെ സൂചിപ്പിക്കുന്നു.)

**നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു**
**ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടം**
**അദ്യൈവ വാ മരണം അസ്തു യുഗാന്തരേ വാ**
**ന്യായ്യാത്പഥഃ പ്രവിചലന്തി പദം ന ധീരാഃ 74**

നീതിനിപുണന്മാരായിട്ടുള്ളവർ ആക്ഷേപിക്കട്ടെ. അല്ലെങ്കിൽ സ്തുതിക്കട്ടെ. സമ്പത്തുണ്ടാവട്ടെ. ഇഷ്ടംപോലെ പൊയ്ക്കൊള്ളട്ടെ; ഇപ്പോൾത്തന്നെ മരണം സംഭവിക്കട്ടെ. അഥവാ അത് യുഗാവസാനത്തിലായിക്കൊള്ളട്ടെ. എന്തുതന്നെ ആയാലും ധീരന്മാർ സജ്ജനങ്ങളാൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ന്യായയുക്തമായ മാർഗ്ഗങ്ങളിൽനിന്നും വ്യതിചലിക്കുകയില്ല.

**കാന്താകടാക്ഷവിശിഖാ ന ലുനന്തി യസ്യ**
**ചിത്തം ന നിർദ്ദഹതി കോപകൃശാനുതാപഃ**
**കർഷന്തി ഭൂരിവിഷയാശ്ച ന ലോഭപാശാഃ**
**ലോകത്രയം ജയതി കൃത്സ്നം ഇദം സ ധീരഃ 75**

യാതൊരുവന്റെ ചിത്തം, കാമിനിമാരുടെ കടക്കണ്ണു കൊണ്ടുള്ള നോട്ടങ്ങളാകുന്ന അമ്പുകൾ ഭേദിക്കാതിരിക്കുകയും, കോപമാകുന്ന അഗ്നിയുടെ ചൂട് ദഹിക്കാതിരിക്കുകയും, അനേകവിധ സുഖഭോഗ വസ്തുക്കളും ലോഭപാശങ്ങളും ബന്ധിക്കാതിരിക്കുകയും ചെയ്യുന്നുവോ ആ ധീരൻ മൂന്നുലോകങ്ങളേയും ജയിക്കുന്നു. അതായത് ഇങ്ങനെയുള്ളവനെ മൂന്നുലോകങ്ങളിലുള്ളവരും ബഹുമാനിക്കുന്നു എന്നു സാരം.

**കദർത്ഥിതസ്യാപി ഹി ധൈര്യവൃത്തേർ**
**ന ശക്യതേ ധൈര്യഗുണഃ പ്രമാർഷ്ടും**

**അധോമുഖസ്യാപി കൃതസ്യ വഹ്നേർ**
**നാധഃ ശിഖാ യാതി കദാചിദേവ** **76**

ധൈര്യവാൻ ഏത്രതന്നെ ദുഃഖിതനായിരുന്നാലും അയാളുടെ ധൈര്യഗുണത്തെ കളയുന്നതിലേയ്ക്ക് യാതൊന്നും ശക്തമായിത്തീരുന്നില്ല. അഗ്നിശിഖയെ താഴോട്ടും തിരിച്ചുപിടിച്ചാലും അഗ്നിയുടെ ജ്വാലയെ കീഴ്പോട്ടാക്കിത്തീർക്കുവാൻ സാധിക്കുന്നതാണോ? ഇതുതന്നെ ധൈര്യ വാന്റെ അവസ്ഥയും.

**വരം ശൃംഗോത്സംഗാൽ ഗുരുശിഖരിണഃ ക്വാപി വിഷമേ**
**പതിത്വായം കായഃ കഠിനദൃഷദന്തേ വിഗലിതഃ**
**വരം ന്യസ്തോ ഹസ്തഃ ഫണിപതിമുഖേ തീക്ഷ്ണദശനേ**
**വരം വഹ്നൗ പാതസ്തദപി ന കൃതഃ ശീലവിലയഃ** **77**

ഈ ശരീരം ഉയരമേറിയ പർവ്വതശിഖരത്തിൽനിന്നും ഉറപ്പുള്ളതായ പാറകളാൽ ചുറ്റപ്പെട്ടു താണും പൊങ്ങിയുമിരിക്കുന്ന എവിടെയെങ്കിലും വീണു പിളർന്നാലും, മൂർച്ചയുള്ള പല്ലുകളോടുകൂടിയിരിക്കുന്ന പാമ്പിന്റെ വായിൽ കൈകളെ കൊണ്ടുചെന്നു വച്ചാലും, അഗ്നിയിൽ പതിച്ചാലും, ഏതൊരു സാഹചര്യത്തിലും ധൈര്യവാൻ തന്റെ സ്വഭാവത്തെ കൈ വിടുന്നില്ല.

**വഹ്നിസ്തസ്യ ജലായതേ ജലനിധിഃ കുല്യായതേ തത്ക്ഷണാത്**
**മേരുഃ സ്വല്പശിലായതേ മൃഗപതിഃ സദ്യഃ കുരംഗായതേ**
**വ്യാലോ മാല്യഗുണായതേ വിഷരസഃ പീയൂഷവർഷായതേ**
**യസ്യാംഗേ*f*ഖിലലോകവല്ലഭതമം ശീലം സമുന്മീലതി** **78**

ഏതൊരുവന്റെ ഹൃദയത്തിൽ അഖിലലോകങ്ങൾക്കും ഇഷ്ടമായി രിക്കുന്ന ശീലം (സ്വഭാവം) പ്രകാശിക്കുന്നുവോ അവന്ന് ആ ക്ഷണത്തിൽ അഗ്നി വെള്ളം പോലെയും സമുദ്രം വെറും ചെറിയ തോടുപോലെയും മഹാമേരുപർവ്വതം ചെറിയകല്ലുപോലെയും സിംഹം മാൻപോലെയും, സർപ്പം മാലയെന്ന പോലെയും വിഷവെള്ളം അമൃതം പോലെയും ആയി ഭവിക്കുന്നു.

**ഛിന്നോ ƒപി രോഹതി തരുഃ ക്ഷീണോ ƒപ്യുപചീയതേ പുനശ്ചന്ദ്രഃ**
**ഇതി വിമൃശന്തഃ സന്തഃ സന്തപ്യന്തേ ന ദുഃഖേഷു 79**

വൃക്ഷം മുറിക്കപ്പെട്ടാലും മുളയ്ക്കുന്നു. ചന്ദ്രൻ ക്ഷയിച്ച കലകളോടുകൂടിയിരുന്നാലും പിന്നേയും വർദ്ധിക്കുന്നു. ഈ സത്യത്തെ അറിയുന്നവരായ സജ്ജനങ്ങൾ ആപത്തു വരുമ്പോൾ ദുഃഖിക്കുന്നില്ല.

**ഐശ്വര്യസ്യ വിഭൂഷണം സുജനതാ ശൗര്യസ്യ വാക്സംയമോ**
**ജ്ഞാനസ്യോപശമഃ ശ്രുതസ്യ വിനയോ വിത്തസ്യ പാത്രേ വ്യയഃ**
**അക്രോധസ്തപസഃ ക്ഷമാ പ്രഭവിതുർദ്ധർമ്മസ്യ നിർവ്യാജതാ**
**സർവ്വേഷാമപി സർവ്വകാരണമിദം ശീലം പരം ഭൂഷണം 80**

ഐശ്വരത്തിനു സുജനങ്ങളുമായുള്ള ഇണക്കവും, പരാക്രമത്തിനു വാക്സംയമവും (സംസാരത്തെ നിയന്ത്രിക്കലും), ജ്ഞാനത്തിനു ഉപശമവും (വിഷയങ്ങളിൽ നിന്നുള്ള നിവൃത്തി), ശാസ്ത്രത്തിനു വണക്കവും, ധനത്തിനു സൽപാത്രത്തിൽ ദാനവും, തപസ്സിനു കോപമില്ലാതിരിക്കലും, വലിപ്പമുള്ളവന്ന് സഹനശക്തിയും, ധർമ്മത്തിനു കാപട്യമില്ലായ്മയും അലങ്കാരമാകുന്നു. എല്ലാവർക്കും സർവകാരണമായിരിക്കുന്ന ഈ ശീലം (സ്വഭാവം) ഉൽകൃഷ്ടമായ ഭൂഷണമാകുന്നു.

## 9. ദൈവപദ്ധതി

**നേതാ യസ്യ ബൃഹസ്പതിഃ പ്രഹരണം വജ്രം സുരാഃ സൈനികാഃ**
**സ്വർഗ്ഗോ ദുർഗ്ഗമനുഗ്രഹഃ കില ഹരേരൈരാവതോ വാരണഃ**
**ഇത്യൈശ്വര്യബലാന്വിതോ$f$പി ബലഭിദ്ഭഗ്നഃ പരൈഃ സംഗരേ**
**തദ്വ്യക്തം നനു ദൈവമേവ ശരണം ധിഗ്ധിഗ്വൃഥാ പൗരുഷം 81**

ബൃഹസ്പതി നേതാവായും, വജ്രം ആയുധമായും, ദേവന്മാർ സൈനികരായും, ദേവലോകം കോട്ടയായും, ഹരി അനുഗ്രഹദാതാവായും, ഐരാവതം വാഹനമായും, ഉള്ളവനും ഐശ്വര്യത്തോടും ബലത്തോടും കൂടിയവനായിരുന്നാലും ദേവേന്ദ്രൻ അസുരന്മാരാൽ യുദ്ധത്തിൽ തോല്പിക്കപ്പെട്ടു. അതിനാൽ ദൈവമാണ് (വിധിയാണ്) വിജയത്തിനും പരാജയത്തിനും കാരണമെന്നു സ്പഷ്ടമാകുന്നു. പൗരുഷം കൊണ്ട് വിജയം സിദ്ധിക്കുന്നതാണെന്നുള്ള ജനങ്ങളുടെ ഭാവം തെറ്റാകുന്നു.

**ഭഗ്നാശസ്യ കരണ്ഡപിണ്ഡിതതനോർ മ്ലാനേന്ദ്രിയസ്യ ക്ഷുധാ**
**കൃത്വാഖുർ വിവരം സ്വയം നിപതിതോ നക്തം മുഖേ ഭോഗിനഃ**
**തൃപ്തസ്തത്പിശിതേന സത്വരമസൗ തേനൈവ യാതഃ പഥാ**
**സ്വസ്ഥാസ്തിഷ്ഠത ദൈവമേവ ഹി നൃണാം വൃദ്ധൗ ക്ഷയേ കാരണം 82**

പാമ്പിൻപെട്ടിയിൽ ഒരു ദ്വാരമുണ്ടാക്കി അതിലൂടെ അകത്തുകടന്ന എലി, ഭഗ്നാശയനാനും അതികത്തു ചുരുണ്ടുകിടക്കുകയാൽ ഉരുളപോലെ ഉരുണ്ടു ചുരുങ്ങിയിരിക്കുന്ന ശരീരത്തോടുകൂടിയവനും വിശപ്പുകൊണ്ട് ക്ഷീണിച്ച ഇന്ദ്രിയങ്ങളോടുകൂടിയവനുമായ പാമ്പിന്റെ വായിൽ തനിയെ ചെന്നു പതിച്ചു. അപ്പോൾ പാമ്പ് വേഗംതന്നെ ആ എലിയുടെ മാംസംകൊണ്ട് തൃപ്തനായിട്ട് ആ ദ്വാരത്തിൽക്കൂടിത്തന്നെ സുഖമാംവണ്ണം പുറത്തേയ്ക്കു പോകയും ചെയ്തു. അതിനാൽ അല്ലയോ ജനങ്ങളെ നിങ്ങൾ സ്വസ്ഥരായി സ്ഥിതിചെയ്താലും! സമൃദ്ധിയിലും നാശത്തിലും മുഖ്യ കാരണമായി വർത്തിക്കുന്നതു ദൈവംതന്നെയാകുന്നു.

**യഥാ കന്ദുകപാതേനോത്പതത്യാര്യഃ പതന്നപി**
**തഥാ ത്വനാര്യഃ പതതി മൃൽപിണ്ഡപതനം യഥാ 83**

ദൈവാനുകൂലമുള്ളവർ വീണുപോയാലും പന്തിന്റെ പതനമെന്ന പോലെ വീണ്ടും ഉയരുന്നു. എന്നാൽ ദൈവാനുകൂലമില്ലാത്തവനാകട്ടെ, വീണാൽ മണ്ണുകൊണ്ടുള്ള ഉരുളവീണാൽ എപ്രകാരമോ അതുപോലെ ഉയരാതെ വീണുതന്നെ കിടക്കുന്നു. (പിന്നീട് മണ്ണിൻകട്ട പൊടിഞ്ഞില്ലാതാകുന്നതുപോലെ നശിക്കുകയും ചെയ്യുന്നു എന്നർത്ഥം).

**ഖാലാടോ ദിവസേശ്വരസ്യ കിരണൈഃ സന്താപിതേ മസ്തകേ**
**വാഞ്ഛന്ദേശമനാതപം വിധിവശാത്താലസ്യ മൂലം ഗതഃ**
**തത്രാപ്യസ്യ മഹാഫലേന പതതാ ഭഗ്നം സശബ്ദം ശിരഃ**
**പ്രായോ ഗച്ഛതി യത്ര ദൈവഹതകസ്തത്രൈവ യാന്ത്യാപദഃ 84**

കഷണ്ടിത്തലയന്റെ ശിരസ്സ് സൂര്യരശ്മിതട്ടി ചൂടുപിടിച്ചപ്പോൾ വെയിലില്ലാത്ത സ്ഥലത്തു ചെന്നെത്തുന്നതിനുള്ള ആഗ്രഹത്തോടുകൂടി വിധിവശാൽ വളരെവേഗത്തിൽ നടന്നിട്ട് ഒരു കരിമ്പനയുടെ ചുവട്ടിൽ ചെന്നുചേർന്നു. അപ്പോഴോ, ആ കരിമ്പനയുടെ പഴുത്തതായ വലിയ കായ് ഊക്കോടുകൂടി തലയിൽ വന്നുവീണു തല പിളർന്നുപോയി. ദൈവത്താൽ (വിധിയാൽ) വെറുക്കപ്പെട്ട ഭാഗ്യദോഷി എവിടെപ്പോയാലും ആപത്തുകളും അവനോടു കൂടിത്തന്നെ ചെന്നെത്തുന്നുണ്ട്.

**ഗജഭുജംഗമവിഹംഗമബന്ധനം**
**ശശിദിവാകരയോർഗ്രഹപീഡനം**
**മതിമതാം ച സമീക്ഷ്യ ദരിദ്രതാം**
**വിധിരഹോ ബലവാനിതി മേ മതിഃ 85**

ആനകൾ, സർപ്പങ്ങൾ, പക്ഷികൾ എന്നിവർ ബന്ധനങ്ങളിൽ അകപ്പെടുന്നതും സൂര്യചന്ദ്രന്മാർ ഗ്രഹണപീഡയാൽ വലയുന്നതും വിദ്വാന്മാർ ദാരിദ്രദുഃഖമനുഭവിക്കുന്നതും കണ്ടിട്ടു ദൈവംതന്നെ ശക്തിയുള്ളവനെന്നു ഞാൻ കരുതുന്നു.

**സൃജതി താവദശേഷഗുണാകരം**
**പുരുഷരത്നമലങ്കരണം ഭുവഃ**

**തദപി തത്ക്ഷണഭംഗി കരോതി ചേദ്**
**അഹഹ കഷ്ടം അപണ്ഡിതതാ വിധേഃ 86**

ബ്രഹ്മാവ് സകല നന്മകൾക്കും ഇരിപ്പിടമായും ഭൂമിക്കു അലങ്കാര മായും ഇരിക്കുന്ന പുരുഷശ്രേഷ്ഠനെ സൃഷ്ടിക്കുകയും ക്ഷണനേരംകൊണ്ടു തന്നെ നശിപ്പിക്കുകയും ചെയ്യുന്നുവെങ്കിൽ ബ്രഹ്മാവിന്റെ ആ കർമ്മം അറിവില്ലായ്മതന്നെയാകുന്നു. കഷ്ടം!

**അയമമൃതനിധാനം നായകോപ്യോഷധീനാം**
**ശതഭിഷഗനുയാതഃ ശംഭുമൂർദ്ധ്നോ$f$വതംസഃ**
**വിരഹയതി ന ചൈനം രാജയക്ഷ്മാ ശശാങ്കം**
**ഹതവിധിപരിപാകഃ കേന വാ ലംഘനീയഃ? 87**

ചന്ദ്രൻ അമൃതിനിരിപ്പിടമായും ഔഷധിവർഗ്ഗങ്ങൾക്കെല്ലാം അധിപതിയായും പിന്നാലേ നടക്കപ്പെട്ട നൂറു വൈദ്യന്മാരോടുകൂടിയവ നായും, ശിവന്റെ ശരസ്സിന്നലങ്കാരമായും ഇരുന്നിട്ടും ക്ഷയരോഗം വിട്ടുമാറുന്നില്ല. ദൈവനിയോഗത്തെ ലംഘിക്കുവാൻ ആരാൽ സാധിക്കും? (ശതഭിഷക് എന്ന നക്ഷത്രം ചന്ദ്രന്റെ പിന്നിൽ സഞ്ചരിക്കുന്നു എന്ന സങ്കല്പമാണ് ഇതിനാധാരം. കറുത്തപക്ഷത്തിൽ ചന്ദ്രനുണ്ടാവുന്ന ക്ഷയ ത്തിനെയാണ് ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത്).

**പ്രിയസഖ! വിപദ്ദണ്ഡാഘാതപ്രവാതപരംപരാ**
**പരിചയബലേ ചിന്താചക്രേ നിധായ വിധിഃ ഖലഃ**
**മൃദമിവ ബലാൽപിണ്ഡീകൃത്യ പ്രഗത്ഭകുലാലവൽ**
**ഭ്രമയതി മനോ നോ ജാനീമഃ കിമത്ര വിധാസ്യതി 88**

അല്ലയോ പ്രിയസഖാവേ! സമർത്ഥനായ കുശവൻ എന്നപോലെ ഖലനായ ഈ വിധി പിന്നെയും പിന്നെയും ആപത്താകുന്ന ദണ്ഡു കൊണ്ടുള്ള അടികളേറ്റ് സദാ ചുറ്റിത്തിരിയുന്ന ചിന്തയാകുന്ന ചക്രത്തിൽ മനസ്സാകുന്ന മണ്ണിനെ സാമർത്ഥ്യത്തോടെ ഇട്ടുരുട്ടി സംഭ്രമിപ്പിച്ചു കൊണ്ടിരിക്കുന്നു (തിരിച്ചുകൊണ്ടിരിക്കുന്നു). കുശവൻ തന്റെ ചക്രം തിരിച്ചുകൊണ്ട് കുടത്തെ ഉണ്ടാക്കുന്നുവെന്നു നമുക്കറിയാം. എന്നാൽ

വിധി ഈ ചിന്താചക്രത്തെ തിരിച്ചുകൊണ്ട് എന്താണ് ചെയ്യുന്നതെന്നു ഞാൻ അറിയുന്നില്ല.

**വിരമ വിരമായാസാദസ്മാദ്ദുരദ്ധ്യവസായതോ**
**വിപദി മഹതാം ധൈര്യധ്വംസം യദീക്ഷിതുമീഹസേ**
**അയി ജഡ വിധേ കല്പാപായേ$f$പ്യപേതനിജക്രമാഃ**
**കുലശിഖരിണഃ ക്ഷുദ്രാ നൈതേ ന വാ ജലരാശയഃ 89**

അല്ലയോ മന്ദബുദ്ധിയായിരിക്കുന്ന ദൈവമേ[4]! ആപത്തിൽ മഹത്തുക്കളുടെ ധൈര്യം നശിക്കുന്നതായിക്കാണ്മാൻ നീ ആഗ്രഹിക്കുന്നു. എങ്കിൽ ആ ചീത്തയായ നിശ്ചയത്തിൽ നിന്നും പ്രയത്നങ്ങളിൽനിന്നും വിരമിച്ചാലും വിരമിച്ചാലും! ഏഴു കുലപർവ്വതങ്ങളും[5] സപ്തസമുദ്രങ്ങളും[6] കല്പാന്തത്തിലും മര്യാദയെ ലംഘിക്കാതെയിരിക്കുന്നു. അപ്പോൾ മഹത്തുക്കളുടെ കാര്യം പറയുവാനുണ്ടോ? അവരുടെ ധൈര്യം ഒരു കാലത്തും നശിക്കുന്നതല്ല.

**ദൈവേന പ്രഭുണാ സ്വയം ജഗതി യദ്യസ്യ പ്രമാണീകൃതം**
**തത്തസ്യോപനമേന്മനാഗപി മഹാന്നൈവാശ്രയഃ കാരണം**
**സർവ്വാശാപരിപൂരകേ ജലധരേ വർഷത്യപി പ്രത്യഹം**
**സൂക്ഷ്മാ ഏവ പതന്തി ചാതകമുഖേ ദ്വിത്രാഃ പയോവിന്ദവഃ 90**

സകലതിനും അധിപതിയായിരിക്കുന്ന ഈശ്വരനാൽ ലോകത്തിൽ ഏതൊരു വസ്തു ഒരുവനായി കല്പിക്കപ്പെട്ടിരിക്കുന്നുവോ, ആ വസ്തു അവനു നിശ്ചയമായും ലഭിക്കും. അതിലേക്കു വലുതായ ആശ്രയമുണ്ടായിരുന്നാലും കൂടുതൽ സിദ്ധിക്കുന്നതല്ല. (വിധിച്ചതേ

[4] വിധി എന്ന അർത്ഥത്തിലാണ് ഇവിടെ ദൈവം എന്ന ശബ്ദം ഉപയോഗിച്ചിരിക്കുന്നത്.

[5] ഹിമവാൻ, നിഷധം, വിന്ധ്യൻ, മാല്യവാൻ, പരിയാത്രകം, ഗന്ധമാദനം, മലയം എന്നിവയാണ് ഏഴു കുലപർവ്വതങ്ങൾ. ഇതിൽനിന്നു വ്യത്യസ്തമായി **"മഹേന്ദ്രോ മലയസ്സഹ്യസ്സാനുമാൻ ഋക്ഷപർവതഃ, വിന്ധ്യശ്ച പാരിയാത്രശ്ച സപ്തൈതേ കുലപർവതാഃ"** എന്നും പറയപ്പെടുന്നുണ്ട്.

[6] ലവണസമുദ്രം, ശർക്കരാസമുദ്രം, ദധിസമുദ്രം, ഘൃതസമുദ്രം, സുരാസമുദ്രം, ക്ഷീരസമുദ്രം, ശുദ്ധജലസമുദ്രം എന്നിവയാണ് ഏഴു ജലരാശികൾ.

കിട്ടുകയുള്ളുവെന്നു സാരം) എല്ലാ ദിക്കുകളേയും നിറയ്ക്കുന്നതായ മേഘം ദിവസംതോറും വർഷിച്ചാലും വേഴാമ്പൽപക്ഷികളുടെ വായ്ക്കളിൽ എത്രയും ചെറുതായ രണ്ടോ മൂന്നോ തുള്ളിവെള്ളം മാത്രമേ പതിക്കുന്നുള്ളു.

## 10. കർമ്മപദ്ധതി

**നമസ്യാമോ ദേവാൻ നനു ഹതവിധേസ്തേ ƒപി വശഗാ**
**വിധിർവന്ദ്യഃ സോ ƒപി പ്രതിനിയതകർമ്മൈകഫലദഃ**
**ഫലം കർമ്മായത്തം യദി കിമമരൈഃ കിം ച വിധിനാ**
**നമസ്തത്കർമഭ്യോ വിധിരപി ന യേഭ്യഃ പ്രഭവതി 91**

ദേവന്മാരെ നമസ്കരിക്കാം. എന്നാലവർ ഹതവിധിയുടെ അധീനതയിൽപെട്ടുപോയിട്ടുള്ളവരാകുന്നു. അതിനാൽ വിധിയാണ് അവരേക്കാളും വന്ദനീയനായിട്ടുള്ളത്. എങ്കിലും ആ വിധിയും ഓരോരുത്തരും ചെയ്യുന്ന കർമ്മങ്ങളുടെ പുണ്യപാപങ്ങൾക്കനുസരിച്ചുമാത്രം സുഖദുഃഖാനുഭവങ്ങളെ പ്രദാനം ചെയ്യുന്നു. അതുകൊണ്ട് ഫലം അവരവരുടെ പ്രവൃത്തിക്കധീനങ്ങളാകുന്നു.

അതിനാൽ ദേവന്മാരെക്കൊണ്ടും ബ്രഹ്മാവിനെക്കൊണ്ടും യാതൊരു പ്രയോജനവുമില്ല. എല്ലാത്തിനെക്കാളും ഉൽകൃഷ്ടമായിട്ടുള്ളത് കർമ്മം ഒന്നുമാത്രമാകുന്നു. അങ്ങനെയുള്ള ആ കർമ്മത്തിന്നായിക്കൊണ്ട് നമസ്കാരം ഭവിക്കട്ടെ.

**ബ്രഹ്മാ യേന കുലാലവന്നിയമിതോ ബ്രഹ്മാണ്ഡഭാണ്ഡോദരേ**
**വിഷ്ണുർയേന ദശാവതാരഗഹനേ ക്ഷിപ്തോ മഹാസങ്കടേ**
**രുദ്രോ യേന കപാലപാണിപുടകേ ഭിക്ഷാടനം കാരിതഃ**
**സൂര്യോ ഭ്രാമ്യതി നിത്യമേവ ഗഗനേ തസ്മൈ നമഃ കർമ്മണേ 92**

ബ്രഹ്മാവിനെ ബ്രഹ്മാണ്ഡമാകുന്ന കടാഹത്തിനുള്ളിൽ (പാത്രത്തിനകത്ത്) കുശവനെന്നവണ്ണം ജീവികളുടെ സൃഷ്ടിക്കായി നിയമിക്കപ്പെട്ടതിനും ശ്രീ വിഷ്ണുവിനെ മഹാസങ്കടത്തോടുകൂടിയിരിക്കുന്ന ദശാവതാരമാകുന്ന വനത്തിൽ അടനം ചെയ്യുന്നതിനും, ശിവനെ കൈയിലേന്തിയ തലയോടാകുന്ന പാത്രത്തിൽ ഭിക്ഷയാചിക്കുവാനായി ഏർപ്പെടുത്തുന്നതിനും, സൂര്യനെ ദിവസവും ആകാശമണ്ഡലത്തിൽ ചുറ്റിനടക്കുന്നതിനും ഹേതുഭൂതമായ കർമ്മത്തിന്നായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ.

**യാ സാധൂംശ്ച ഖലാൻ കരോതി വിദുഷോ മൂർഖാൻ ഹിതാന്ദ്വേഷിണഃ**
**പ്രത്യക്ഷം കുരുതേ പരോക്ഷമമൃതം ഹാലാഹലം തത്ക്ഷണാത്**
**താമാരാധയ സത്ക്രിയാം ഭഗവതീം ഭോക്തും ഫലം വാഞ്ഛിതം**
**ഹേ സാധോ വ്യസനൈർഗുണേഷു വിപുലേഷ്വാസ്ഥാം വൃഥാ മാ കൃഥാഃ 93**

അല്ലയോ സജ്ജനങ്ങളെ! ദുഷ്ടന്മാരെ സജ്ജനങ്ങളാക്കിയും, ശത്രുക്കളെ ഇഷ്ടന്മാരാക്കിയും, കാണാൻ പാടില്ലാത്തതിനെ നേരെ കാണ്മാൻ കഴിയുന്നവണ്ണമാക്കിയും, വിഷത്തിനെ അമൃതുമാക്കിയും തീർക്കുന്ന സൽകർമ്മം ഏതൊന്നൊ, അതിനെ നിങ്ങളുടെ ആഗ്രഹങ്ങളെ സാധിക്കുവാൻവേണ്ടി ആരാധിച്ചാലും. അത്യന്തം ദുഃഖത്തിനുകാരണമായ ഗുണവസ്തുക്കളിൽ (സത്വരജസ്തമോഗുണപ്രധാനങ്ങളായ വസ്തുക്കളിൽ) വെറുതെ ആശവയ്ക്കരുത്.

**ശുഭ്രം സത്മ സവിഭ്രമാ യുവതയഃ ശ്വേതാതപത്രോജ്ജ്വലാ**
**ലക്ഷ്മീതിര്യനുഭുയതേ ചിരമനുസ്യൂതേ ശുഭേ കർമ്മണി**
**വിച്ഛിന്നേ നിതരാമനംഗകലഹക്രീഡാത്രുടത്തന്തുകം**
**മുക്താജാലമിവ പ്രയാതി ഝടിതി ഭ്രശ്യർദ്ദ്യശോ ദൃശ്യതാം 94**

ജന്മാന്തരത്തിൽ സൽക്കർമ്മങ്ങളെ സമ്പാദിച്ചിരുന്നാൽ ശ്രേഷ്ഠമായ ഭവനവും വിലാസിനികളായ യുവതികളും വെൺകൊറ്റക്കുടകളാൽ ശോഭിച്ചിരിക്കുന്ന രാജസമ്പത്തും സുസ്ഥിരമായി അനുഭവിപ്പാനിടവരുന്നതാണ്. എന്നാൽ സത്കർമ്മഫലമായ പുണ്യം നശിച്ചുപോകുമ്പോൾ സംഭോഗമാകുന്ന ക്രീഡാവേളയിൽ പൊട്ടിയ മാലയിലെ ചരടിൽനിന്ന് മുത്തുമണികളെന്നപോലെ സകല സുഖാനുഭവങ്ങളും തെറിച്ചുപോകുന്നതുമാകുന്നു.

**ഗുണവദഗുണവദ്വാ കുർവതാ കാര്യജാതം**
**പരിണതിരവധാര്യാ യത്നതഃ പണ്ഡിതേന**
**അതിരഭസകൃതാനാം കർമ്മണാമാവിപത്തേർ**
**ഭവതി ഹൃദയദാഹീ ശല്യതുല്യോ വിപാകഃ 95**

ഗുണത്തോടുകൂടിയതോ അല്ലാത്തതോ ആയ കാര്യങ്ങളെ വളരെ സാവധാനത്തിൽ ചെയ്യുന്ന പണ്ഡിതന്ന് വളരെ പ്രയാസപ്പെട്ടിട്ടെങ്കിലും അതിന്റെ പര്യവസാനത്തെപ്പറ്റി ചിന്തിച്ചു നിശ്ചയിക്കുവാൻ സാധിക്കുന്നു. എന്നാൽ പെട്ടെന്നു ചെയ്യുന്ന പ്രവൃത്തികൾ അതിന്റെ അവസാനംവരെ ഹൃദയത്തിൽ തറച്ച കൂരമ്പുപോലെ നിരന്തരം വേദനിപ്പിച്ചു ദഹിപ്പിച്ചു കൊണ്ടിരിക്കും. അതിനാൽ എല്ലാ പ്രവൃത്തികളും ആരംഭത്തിലെ തന്നെ നല്ലവണ്ണം ആലോചിച്ചശേഷമേ പ്രവർത്തിക്കാൻ പാടുള്ളു എന്നു സാരം.

**സ്ഥാല്യാം വൈദൂര്യമയ്യാം പചതി തിലഖലം ചന്ദനൈരിന്ധനൗഘൈഃ**
**സൗവർണ്ണൈർലാംഗലാഗ്രൈർവിലിഖതി വസുധാമർക്കതുല്യസ്യ ഹേതോഃ**
**ഛിത്വാ കർപ്പൂരഖണ്ഡാൻ വൃതിമിവ കുരുതേ കോദ്രവാണാം സമന്താത്**
**പ്രാപ്യേമാം കർമ്മഭൂമിം ന ഭജതി മനുജോ യസ്തപോ മന്ദഭാഗ്യഃ 96**

സൽകർമ്മാനുഷ്ഠാനങ്ങൾക്കനുയോജ്യമായ ഈ കർമ്മഭൂമിയിൽ (ഭാരതഖണ്ഡത്തിൽ) ജനിച്ചിട്ട് വ്രതാനുഷ്ഠാനങ്ങളെ ചെയ്യാതെയിരിക്കുന്ന (തപസ്സനുഷ്ഠിക്കാതിരിക്കുന്ന) ഭാഗ്യഹീനൻ വൈഡൂര്യനിർമ്മിതമായ പാത്ര ത്തിൽ എള്ളിൻപിണ്ണാക്കിട്ടിട്ട് അതിനെ ചന്ദനവിറകിനാൽ പചിക്കയും, സ്വർണ്ണനിർമ്മിതങ്ങളായ കലപ്പകളുടെ അഗ്രത്താൽ ഏരിക്കിൻപഞ്ഞിക്കാ യിട്ട് ഉഴുകയും, കർപ്പൂരക്കദളിവാഴകൾ മുറിച്ചെടുത്തു വരകുധാന്യത്തിനു നാലുവശത്തു വേലികെട്ടുകയും ചെയ്യുന്നു.

**നൈവാകൃതിഃ ഫലതി നൈവ കുലം ന ശീലം**
**വിദ്യാപി നൈവ ന ച യത്നകൃതാപി സേവാ**
**ഭാഗ്യാനി പൂർവതപസാ ഖലു സഞ്ചിതാനി**
**കാലേ ഫലന്തി പുരുഷസ്യ യഥൈവ വൃക്ഷാഃ 97**

രൂപംകൊണ്ടും (സൗന്ദര്യംകൊണ്ടും) ഫലമില്ല. വംശമഹിമകൊണ്ടും ശീലംകൊണ്ടും യാതൊരു പ്രയോജനമില്ല. വിദ്യയും ഫലിക്കു ന്നില്ല. വളരെ പ്രയാസങ്ങൾ കഴിച്ചു പ്രഭുക്കന്മാരെ സേവിക്കുന്നതു കൊണ്ടും ഗുണമില്ല. പിന്നെയോ? ജന്മാന്തരങ്ങളിൽ ചെയ്തിട്ടുള്ള വ്രതാനുഷ്ഠാദിക ളാൽ സമ്പാദിച്ചിട്ടുള്ള പുരുഷന്റെ സൽകർമ്മങ്ങൾ മാത്രം കാലാകാലങ്ങ

ളിൽ വൃക്ഷങ്ങളെന്നവണ്ണം ഫലിക്കുന്നു. പൂർവ്വജന്മാർജ്ജിതമായ സൽ കർമ്മങ്ങൾകൊണ്ടു മാത്രമേ ഫലമുണ്ടാകുകയുള്ളു എന്നു സാരം.

**മജ്ജത്വാംഭസി യാതു മേരുശിഖരം ശത്രും ജയത്വാഹവേ**
**വാണിജ്യം കൃഷിസേവനേ ച സകലാ വിദ്യാഃ കലാഃ ശിക്ഷതു**
**ആകാശം വിപുലം പ്രയാതു ഖഗവത്കൃത്വാ പ്രയത്നം പരം**
**നാഭാവ്യം ഭവതീഹ കർമ്മവശതോ ഭാവ്യസ്യ നാശഃ കുതഃ 98**

ജനങ്ങൾ വെള്ളത്തിൽ മുഴുകട്ടെ. മഹാമേരുശിഖരത്തിലേക്കു യാത്രചെയ്യട്ടെ. യുദ്ധത്തിൽ ശത്രുക്കളെയെല്ലാം ജയിക്കട്ടെ. കച്ചവടം ചെയ്യുക, കൃഷിചെയ്യുക, പ്രഭുക്കന്മാരെ ആശ്രയിക്കുക, എന്നിതുകളെല്ലാം ചെയ്യട്ടെ, സമസ്ത വിദ്യകളെയും കലകളെയും അഭ്യസിക്കട്ടെ; അത്യധിക മായ പ്രയത്നം ചെയ്തിട്ടു പക്ഷികളെപ്പോലെ വിശാലമായ ആകാശ ത്തിൽ പറക്കട്ടെ; എന്തൊക്കെയായാലും ഈ പ്രപഞ്ചത്തിൽ മുജ്ജന്മഫല ത്തിനാൽ ഉണ്ടാകാൻ പാടില്ലാത്തതൊന്നും ഉണ്ടാകുന്നതല്ല. ഉണ്ടാകേണ്ട തൊന്നും ഉണ്ടാകാതിരിക്കുകയുമില്ല.

**വനേ രണേ ശത്രുജലാഗ്നിമധ്യേ മഹാർണ്ണവേ പർവ്വതമസ്തകേ വാ**
**സുപ്തം പ്രമത്തം വിഷമസ്ഥിതം വാ രക്ഷന്തി പുണ്യാനി പുരാകൃതാനി 99**

മുജ്ജന്മത്തിൽ ചെയ്യപ്പെട്ടിട്ടുള്ള സൽകർമ്മങ്ങൾ, വനത്തിലോ യുദ്ധത്തിലോ, ജലം അഗ്നി ശത്രുക്കൾ എന്നിവകളുടെ മദ്ധ്യത്തിലോ, അത്യുന്നതങ്ങളായിരിക്കുന്ന പർവ്വതങ്ങളുടെ മുകളിലോ കിടന്നുറങ്ങി യാലും ചിത്തഭ്രമത്തോടുകൂടിയവനായിരുന്നാലും വിഷമമേറിയ ഘട്ടങ്ങ ളിൽ അകപ്പെട്ടിരിക്കുന്നവനായാലും അവനെ ആപത്തുകൾ വരാതെ സംരക്ഷിക്കുന്നു.

**ഭീമം വനം ഭവതി തസ്യ പുരം പ്രധാനം**
**സർവ്വോ ജനഃ സ്വജനതാമുപയാതി തസ്യ**
**കൃത്സ്നാ ച ഭൂർഭവതി സന്നിധിരത്നപൂർണ്ണാ**
**യസ്യാസ്തി പൂർവ്വസുകൃതം വിപുലം നരസ്യ 100**

ശ്രേഷ്ഠമായ ജന്മാന്തരപുണ്യം ധാരാളമായുള്ള മനുഷ്യന്, അതി ഭയങ്കരമായിരിക്കുന്ന വനം രാജധാനിയായും, സർവ്വജനങ്ങളും സ്വജനങ്ങളായും, മുഴുവനായിരിക്കുന്ന ഭൂമി വിലയേറിയ രത്നങ്ങളാകുന്ന നിധികളാൽ നിറയപ്പെട്ടതായും ഭവിക്കുന്നു. (പുണ്യമുള്ളവന് സകലതും അനുകൂലമായി ഭവിക്കുന്നു എന്നു സാരം.)

ജജജജജരുരുരുരുരു